സുറിയാനി

# സഭാമാസിക

| | | |
|---|---|---|
| പുസ്തകം 5. | 1931 തെശ്രീൻക്ദീം<br>1107 തുലാം | ലക്കം 10 |


## * ആധുനിക വിദ്യാർത്ഥികളും കാതോലിക വിശ്വാസവും

(റവ. റവ. അബ്രഹാം എം. എ., ബി. എൽ.)

എനിക്കു നിശ്ചയിച്ചിട്ടുള്ള പ്രസംഗവിഷയം "ആധുനിക വിദ്യാർത്ഥികളും കാതോലിക വിശ്വാസവും" എന്നുള്ളതാണല്ലൊ. എന്നാൽ പ്രസ്തുത വിഷയസന്ധിയിൽ പൂർവ്വാപരവിരുദ്ധമായ ഒരു വൈപരീത്യം അന്തർഭവിച്ചിരിക്കുന്നു എന്ന ഒരു ശങ്ക എന്റെ മനസ്സിൽ പൊന്തിവരുന്നു. "കാതോലിക വിശ്വാസം" എന്നു ഞാൻ വിവക്ഷിക്കുന്നതു "പുണ്യശ്ലോകന്മാരായ പിതാക്കന്മാരുടെ പ്രാചീനവിശ്വാസം" എന്നുള്ളതിനെയാണ്. എന്നാൽ ആധുനികലോകം നവംനവങ്ങളായ പന്ഥാക്കളിൽ വ്യാപരിക്കുന്നു. ആധുനിക വിദ്യാർത്ഥികളാവട്ടെ, നവീനത്വത്തിനു അധീനരായി, പുതുമപ്പൊട്ടു ചാർത്തി, പുളകിതരായി പുരോഗമനം ചെയ്തുവരുന്നു. ഈ സ്ഥിതിയ്ക്കു പ്രാചീനത്വവും ആ

---

* 1930-ൽ ആലുവാ സിമ്മനാരിയിൽ വെച്ചു നടത്തിയ മാർ ഗ്രീഗോറിയോസ് സിറിയൻ വിദ്യാർത്ഥി സംഘത്തിന്റെ 12-ാമത്തെ വാർഷികയോഗത്തിൽ പറഞ്ഞ പ്രസംഗം.

ധുനികത്വവും തമ്മിലുള്ള ഒരു സങ്കലനം, ഈ വിഷയത്തെ സംബന്ധിച്ചിടത്തോളം അന്തർലീനമായിരിക്കുന്നു. ആധുനിക വിദ്യാൎത്ഥികൾ കാതോലിക വിശ്വാസമാകുന്ന പ്രാചീനപാറമേൽ തങ്ങളുടെ യുവമനസ്സിനെ പ്രതിഷ്ഠാപിക്കേണ്ടതു സഭയുടെ സ്ഥിരതയ്ക്കും സമാധാനപ്രതിഷ്ഠാപനത്തിനും ഏററവും അത്യന്താപേക്ഷിതമായിരിക്കുന്നതിനാൽ പ്രസ്തുത വിഷയത്തെപററി ക്രലങ്കഷമായി ചൎച്ചചെയ്യുന്നതു പ്രയോജനകരമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

സഭ എന്നാൽ എന്തു?

ആധുനികലോകം എന്നതു കമ്മിട്ടികളുടെ ലോകം ആയി പൎയ്യവസാനിച്ചിട്ടില്ലേ എന്നു പലൎക്കും ഒരു ശങ്ക ഉണ്ടു. നാം സദാപി ഇടപെടുന്ന രാഷ്ട്രീയം, സമുദായികം മുതലായി സകല കാൎയ്യങ്ങളിലും കമ്മിട്ടികൾ ഏൎപ്പെടുത്തി കാൎയ്യങ്ങൾ നിർവ്വഹിക്കുന്ന ഒരു സമ്പ്രദായം ഇപ്പോൾ പ്രചാരത്തിലെത്തീട്ടുണ്ടു. ഈ സമ്പ്രദായത്തിലുള്ള വിശ്വാസം കൊണ്ടോ അനുകരണം കൊണ്ടോ എന്തോ ആധുനിക വിദ്യാൎത്ഥികളിൽ പലരും സഭയെ ആത്മീയ കാര്യങ്ങളുടെ നിർവ്വഹണത്തിനു ഏൎപ്പെടുത്തീട്ടുള്ള ഒരു കമ്മിട്ടി ആയി കരുതിപ്പോരുന്നു. സാന്മാൎഗ്ഗീകവും അദ്ധ്യാത്മീകവും ആയ സാത്വീകസംഗതികളുടെ പൎയ്യവേക്ഷണത്തിനു ഏൎപ്പെടുത്തീട്ടുള്ള ഒരു സംഘമായി സഭയെ കരുതുന്നതു ഒരു ഭീമാപദ്ധമാകുന്നു.

സുവിശേഷമെന്നതു നമ്മുടെ രക്ഷകനായ മ്ശിഹായുടെ വെളിപ്പെടുത്തപ്പെട്ട ദൂതാണു്. (Revealed message). സഭ എന്നതു വെളിപ്പെടുത്തപ്പെട്ട ഈ ദൂതിനെ പരസ്യമായി സാക്ഷിപ്പെടുത്തുന്ന ദൂതനാകുന്നു (Bearer of revelations). ഈ വൈശിഷ്ട്യമേറിയ കൃത്യനിർവഹണത്തിൽ സഭയെ ദൈവം പ്രത്യേകം അധികാരപ്പെടുത്തീട്ടുമുണ്ടു. എങ്ങിനെയുള്ള അധികാരമെന്നുവെച്ചാൽ രാജത്വം, ആചാൎയ്യത്വം, ദീർഘദൎശിത്വം ഇങ്ങിനെയുള്ള മൂന്നുവിധ അധികാരങ്ങൾ സഭയ്ക്കു പ്രദാനം ചെയ്തിട്ടുണ്ടു. ഈ അധികാരങ്ങൾ സർവ്വോപരി പ്രശോഭിച്ചുകൊണ്ടിരുന്ന മശിഹാ ആകുന്നു സഭയുടെ തല. ആ മശിഹായുടെ

ശരീരമാകുന്ന സഭ. മിശിഹായുടെ ശ്ലീഹന്മാരിൽ തലവനായ പത്രോസിന്മേലാകുന്ന സഭയുടെ അടിസ്ഥാനം പ്രതിഷ്ഠാപിക്കപ്പെട്ടിരിക്കുന്നതു. "പത്രോസേ നീ പാറയാകുന്നു. ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും. പാതാളവാതിലുകൾ അതിനെ ജയിക്കുകയില്ല. നീ കെട്ടുന്നതു സകലതും ആകാശത്തിലും കെട്ടപ്പെട്ടിരിക്കും. നീ അഴിക്കുന്നതു സകലവും ആകാശത്തിലും അഴിക്കപ്പെട്ടിരിക്കും." എന്നിത്യാദി വചനങ്ങളാൽ രക്ഷകനായ മശിഹാ തമ്പുരാൻ സഭയെ ഈ ലോകത്തിൽ സ്ഥാപിച്ചു. ഇതായിരുന്നു തന്റെ മനുഷ്യാവതാരത്തിന്റെ ഉദ്ദേശവും സഭയുടെ ദിവ്യഅധികാരങ്ങൾ നാനാവിധങ്ങളാണ്. അവയിൽവച്ചു സൎവ്വപ്രധാനങ്ങളായവയെപ്പററി ഏററവും സംക്ഷിപ്തമായി ചിന്തിക്കണമെന്നു ഞാൻ വിചാരിക്കുന്നു.

പൊതു സുന്നഹദോസുകൾ

ഇപ്രകാരം വിശുദ്ധപത്രോസിന്റെ ഉറപ്പായ പാറമേൽ വിശുദ്ധ സഭയുടെ അസ്ഥിവാരം പ്രതിഷ്ഠാപിക്കപ്പെട്ടു എങ്കിൽ കാതോലിക്ക വിശ്വാസത്തിന്റെ നിശ്ചഞ്ചലമായ അടിസ്ഥാനം, നിഖ്യ, കുസ്തന്തീനോസുപോലീസ്, എപ്പേസിയോസ് എന്നീ മൂന്നു പൊതുസുന്നഹദോസുകളിൽ വച്ചു ക്രിസ്താബ്ദം 4-5 ശതാബ്ദങ്ങളിൽ സ്ഥാപിക്കപ്പെട്ടുകയാണ് ഉണ്ടായതു. ഇവയിൽ പ്രഥമവും പ്രധാനവും ആയ നിഖ്യാസുന്നഹദോസാവട്ടെ ക്രിസ്താബ്ദം 325-ൽ മഹാനായ കുസ്തന്തീനോസ് രാജാവിന്റെ കാലത്തു ചരിത്രപ്രഖ്യാപിതമായ നിഖ്യാപട്ടണത്തിൽവച്ചു 318 വിശുദ്ധപിതാക്കന്മാരുടെ പരിവാനമായ സാന്നിദ്ധ്യത്തോടുകൂടി നടത്തപ്പെട്ടു. കുപ്രസിദ്ധമത വിപരീതിയായ അറിയോസിന്റെ വേദവിപരീതങ്ങളെ തടയുന്നതിനും കാതോലിക്കാവിശ്വാസ നൈൎമ്മല്യത്തെ പുനസ്ഥാപിക്കുന്നതിന്നും ഈ സുന്നഹദോസിന്നു സാധിച്ചു. എങ്കിലും വീണ്ടും സഭയിൽ മതവിപരീതവും അന്ധതയും കടന്നുകൂട്ടുകയാൽ ക്രിസ്താബ്ദം 381.ൽ ശ്രേഷ്ഠനായ തേവോദോസിയോസ് രാജാവിന്റെ വാഴ്ചകാലത്തു വിശ്വവിശ്രുതമായ കുസ്തന്തീനോസു നഗരിയിൽ വച്ചു രണ്ടാമത്തെ സുന്നഹദോസ് വിളിച്ചുകൂട്ടുകയും വേദവിപരീതിയായ

മക്കദോനിയാ പ്രഭൃതികളുടെ ദുരുപദേശങ്ങളെ നിശ്ശേഷം തകൎത്തു നിഖ്യാവിശ്വാസത്തെ ബലപ്പെടുത്തി പല വിശ്വാസ നിശ്ചയങ്ങളും രൂപവൽക്കരിക്കയും ചെയ്കയുണ്ടായി. ഇതിനുശേഷം നെസ്തോറിയ വിശ്വാസവിഷക്കാററു സഭയിൽ കടന്നുകൂടുകയും തന്മൂലം വീണ്ടും ഒരു സുന്നഹദോസിൻെറ ആവശ്യം നേരിടുകയും ക്രിസ്താബ്ദം 431-ാമാണ്ടു വിഖ്യാതമായ എപ്പേസൂസ് പട്ടണത്തിൽ വച്ചു സുന്നഹദോസു കൂടുകയും നെസ്തോറിയ വിശ്വാസത്തെ തള്ളുകയും ചെയ്തു. അനന്തരം ഈ മൂന്നു പൊതുസുന്നഹദോസുകളെ ഐകരൂപ്യം വരുത്തി കാതോലിക്കാസംബന്ധവും ശ്ലീഹാസംബന്ധവും ആയ ഏക സഭയെന്നു സ്ഥിരപ്പെടുത്തുകയും ഈ പൊതുസുന്നഹദോസുകളാൽ മുദ്രയിടപ്പെട്ട വിശ്വാസാചാരങ്ങളിൽ യാതൊരു കൂടുതൽകുറവു വ്യത്യാസങ്ങൾ അനുവദിക്കുന്നതല്ലെന്നും വ്യത്യാസങ്ങൾ വരുത്തിയാൽ വൈദീകനെങ്കിൽ സ്ഥാനഭ്രംശവും അയ്മേനി എങ്കിൽ മുടക്കും ശിക്ഷ ആയിരിക്കണമെന്നു തീരുമാനിച്ചു. ഇതാകുന്നു നമ്മുടെ സഭയിൽ ഇപ്പോൾ നിലവിലിരിക്കുന്നതും നമ്മുടെ ഓരോരുത്തരുടേയും നിത്യഉപയോഗത്തിൽ ഇരിക്കുന്നതും ആയ വിശ്വാസപ്രമാണം.

### വേദപുസ്തകത്തിൻെറ സ്ഥാനം

കാതോലികവിശ്വാസ ക്രോഡീകരണത്തെപ്പററിയുള്ള ചരിത്രം ഇങ്ങിനെ ഇരിക്കട്ടെ. വിദ്യാശാലകൾ വഴിയായും അല്ലാതെയും പടിഞ്ഞാറൻ സഭകളുമായുള്ള സമ്പൎക്കം മൂലം ആധുനികവിദ്യാൎത്ഥികളിൽ കടന്നുകൂടിയിട്ടുള്ള വിശ്വാസവ്യതിചലനങ്ങളെപ്പററി ഇനി നമുക്കു ചിന്തിക്കാം. ഇവയിൽ സൎവ്വപ്രധാനമായതു വിശുദ്ധ വേദപുസ്തകത്തിന്നു സഭയിലുള്ള സ്ഥാനത്തെപ്പററിയാണു.

1. വിശുദ്ധ വേദപുസ്തകം ദൈവാത്മാവു മൂലം എഴുതപ്പെട്ടതാണു്. (Divinely inspired)

2. വിശുദ്ധ വേദപുസ്തകം ദൈവകൃപയാൽ വെളിപ്പെടുത്തീട്ടുള്ള ദിവ്യജ്ഞാനങ്ങളാണു്. (Revealed)

ഈ സംഗതികളിൽ ക്രിസ്ത്യൻ സഭയിൽപെട്ട വിവിധ വകുപ്പുകാരും ഏറെക്കുറെ യോജിക്കുമെന്നിരുന്നാലും ചില നവീ

കരണസഭകൾ, വേദപുസ്തകത്തിന്നു സഭയുടെ അധികാരത്തിൽ കവിഞ്ഞ ഒരു സ്ഥാനം കല്പിച്ചിട്ടുള്ളതു ശരിയാണെന്നും ആവശ്യമാണെന്നും നമ്മുടെ വിദ്യാൎത്ഥികളിൽ ചിലർ വിശ്വസിച്ചു പോരുന്നു. ദൈവം മനുഷ്യൎക്കു വെളിപ്പെടുത്തീട്ടുള്ള ജ്ഞാനങ്ങൾ വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്നതിനാൽ ദൈവത്തെ കാണുന്നതിന്നും സംസൎഗ്ഗം ചെയ്യുന്നതിന്നും ഏററവും ഉപരിയായ മാൎഗ്ഗം വേദപുസ്തകം വഴിയായിട്ടുമാത്രമാണെന്നു ഈ കൂട്ടർ കരുതുന്നു. എന്നാൽ കാതോലികവിശ്വാസക്രമമനുസരിച്ചു വിശുദ്ധ വേദപുസ്തകങ്ങൾ ദൈവമഹത്വത്തെ വെളിപ്പെടുത്തീട്ടുള്ള ദിവ്യജ്ഞാനങ്ങൾ എങ്കിലും വി. വേദപുസ്തകങ്ങളെ പഠിക്കേണ്ടതും വ്യാഖ്യാനിക്കേണ്ടതും സഭ വഴിയായിട്ടാണെന്നും സഭയുടെ മദ്ധ്യസ്ഥത വഴിയായുള്ള ദൈവസംസൎഗ്ഗമാണു ആവശ്യമായിട്ടുള്ളതെന്നും നമ്മുടെ സത്യസഭ നമ്മെ പഠിപ്പിക്കുന്നു. ചുരുക്കിപറയുന്നപക്ഷം സഭയും വേദങ്ങളും വഴിയായുള്ള ദൈവസംസൎഗ്ഗമാണു വേദപുസ്തകം മാത്രം വഴിയായുള്ള സംസൎഗ്ഗത്തേക്കാൾ ഉപയോഗപ്രദമായിട്ടുള്ളതെന്നു കാതോലിക്കാസഭ നമ്മെ പഠിപ്പിക്കുന്നു. ഇപ്രകാരം കാതോലികസഭയിൽ വി. വേദപുസ്തകത്തിന്നുള്ള സ്ഥാനം സ്വല്പം പരിമിതമാണെങ്കിലും നമുക്കു വേദപുസ്തകത്തോടുള്ള ഭക്തി ഒട്ടുംതന്നെ കുറവല്ല. വേദപുസ്തകം കയ്യിൽ എടുക്കുമ്പോൾ നാം അതിനെ മുത്തുന്നു. അതിൽ അടങ്ങിയിരിക്കുന്ന ദൈവതിരുവചനത്തോടുള്ള ഭക്തിയെ നാം പ്രദൎശിപ്പിക്കുന്നതാണു. വിശിഷ്യ വി. വേദപുസ്തകത്തിനു വിശുദ്ധ മദ്ബ്ഹായിൽ ത്രോണോസിനോടു ചേൎന്ന ഒരു പീഠം സജ്ജീകരിച്ചു അതിൽ നാം അതിനെ പ്രതിഷ്ഠിക്കുകയും ധൂപം നൽകുകയും ചെയ്തുവരുന്നതുകൊണ്ടു നമ്മുടെ ഭക്തി എത്രകണ്ടു അനല്പമാണെന്നു വ്യക്തമാകുന്നുണ്ടു. അതിനാൽ നാം വേദപുസ്തകത്തെ ആദരിക്കണം. സഭയ്ക്കു കീഴായി സഭയിൽകൂടി സഭവഴിയായി ആദരിക്കണം.

### കൂദാശകളിൽ വെളിപ്പെടുത്തപ്പെട്ട സഭയുടെ അധികാരം.

വിശുദ്ധ കൂദാശകളെ സംബന്ധിച്ചു ഈ ആധുനിക കാലത്തു ക്രിസ്തീയ സമുദായത്തിൽ വ്യത്യസ്തങ്ങളായ രണ്ടു വിശ്വാസ

ങ്ങൾ പ്രചാരത്തിലെത്തീട്ടുണ്ട്. (Subjective Theory, Objective Theory) ഇവയിൽ ഒന്നു നവീകരണ സഭകളിലും മറേറതു കാതോലിക്ക സഭയിലും അംഗീകരണം സിദ്ധിച്ചിട്ടുള്ളതാണ്. നവീകരണസഭകളാകട്ടെ രക്ഷയും നീതീകരണവും വിശ്വാസംമൂലം ഉൽഭൂതമാകുന്നതാണെന്നും കൂദാശകൾ കൃപാവരത്തിനുള്ള സർവ്വപ്രധാനങ്ങളായ നിമിത്തങ്ങൾ അല്ലെന്നും, പ്രത്യുത കൂദാശകൾ മനുഷ്യഹൃദയത്തിൽ ദൈവസംസർഗ്ഗത്തെ ഉളവാക്കുന്നതിന്നു ആന്തരീകമായി സഹായിക്കുമെന്നും മററും വിശ്വസിക്കുന്നു. കൂദാശകൾക്കു അവയിൽതന്നെ യാതൊരു പരോക്ഷശക്തിയും ഇല്ലെന്നും എന്നാൽ അവയുടെ ബാഹ്യപ്രവൃത്തിമൂലം മനുഷ്യ ഹൃദയത്തെ ദൈവത്തിങ്കലേക്കു അധീനമാക്കുമെന്നും തന്മൂലം മനുഷ്യനെ ദൈവത്തോടു അടുപ്പിക്കുന്നതിന്നു പര്യാപ്തമാണെന്നും അവർ വിശ്വസിക്കുന്നു.

എന്നാൽ കാതോലിക സഭയാകട്ടെ കൂദാശകൾ വഴിയായിട്ടുള്ള കൃപാനൽവരങ്ങൾ മുഖാന്തിരം മനുഷ്യൻ രക്ഷ കണ്ടെത്തുന്നു എന്നും കൂദാശകൾക്കു അവയിൽതന്നെ ബാഹ്യവും ആന്തരീകവുമായുള്ള ദിവ്യശക്തികൾ ഉണ്ടെന്നും അവ മനുഷ്യനിൽ ദൈവകൃപയുടെ ഒഴുക്കിനെ കാണിക്കുന്ന അടയാളങ്ങൾ ആണെന്നും അവ അംഗീകരിക്കുന്നതു മുഖാന്തിരം മനുഷ്യനും ദൈവവും ഒന്നായി ചേരുന്നു എന്നും മററും ഉൽബോധിക്കുന്നു. കൂദാശകൾ ഒരു സത്യവിശ്വാസിയുടെ മോക്ഷയാത്രയിൽ സഹായിക്കുന്ന 'വടി'യാണെന്നും (Staff of his pilgrimage) ഭൂമിയും സ്വർഗ്ഗവും തമ്മിൽ ബന്ധിക്കുന്ന ഒരു ഗോവണി ആണെന്നും കാതോലിക സഭ വിശ്വസിക്കുന്നു. വേറൊരു വിധത്തിൽ പറയുന്നപക്ഷം "കൂദാശകൾ മനുഷ്യവർഗ്ഗത്തിൻെറ രക്ഷയ്ക്കു ആവശ്യപ്പെട്ടവയായി നമ്മുടെ കർത്താവു കല്പിച്ചു നിയമിച്ചിട്ടുള്ള അപ്രത്യക്ഷങ്ങളായ നന്മകളുടെ പ്രത്യക്ഷങ്ങളായ വിശുദ്ധ കർമ്മങ്ങൾ ആകുന്നു."

നവീകരണസഭകളുടെ അസാമാന്യമായ അഭിനിവേശം നിമിത്തം നമ്മുടെ ആധുനിക വിദ്യാർത്ഥികൾക്കു കൂദാശകളിലുള്ള വിശ്വാസം കുറഞ്ഞു വരുന്നു. പലരും കൂദാശകൾ കൈക്കൊ

ള്ളാതേയും കഴിച്ചുകൂട്ടുന്നു. തന്നിമിത്തം സഭയുടെ ജീവനു കാതലായ കെടുമതി സംഭവിച്ചിട്ടുണ്ടു. ഇതു പരിഹരിക്കുന്നതിനു നാം സൎവ്വാത്മനാ പ്രയത്നിക്കണം.

കൂദാശകളിൽ ഓരോന്നിന്റെയും മാഹാത്മ്യത്തെപററി ഇപ്പോൾ വിവരിക്കണമെന്നു വിചാരിക്കുന്നില്ല. ഒരു ക്രിസ്ത്യാനിയുടെ ഇഹലോക ജീവിതത്തിന്നു അത്യന്താപേക്ഷിതങ്ങളായ അവ ഓരോന്നും നാം യഥാവിധി സ്വീകരിക്കേണ്ടതാണു. മാമോദീസാ മുഖാന്തിരം ഒരുവൻ സഭയിലെ അംഗമായി ചേരുകയും പുത്രസ്വീകാരം ലഭിക്കയും പാപമോചനത്തിന്നും ശുദ്ധമുള്ള റൂഹായുടെ ദാനത്തിന്നും ദൈവപുത്രന്മാരുടെ സംഘത്തിലുള്ള ബന്ധത്തിന്നും പാത്രീഭവിക്കയും ചെയ്യുന്നു. കുമ്പസാരം മൂലം പാപങ്ങൾ ഏററുപറഞ്ഞു ദൈവത്തോടു അനുതപിക്കയും അനുതാപംമൂലം പട്ടക്കാരൻ വഴിയായി ദൈവത്തിൽനിന്നു പാപമോചനം ലഭിക്കയും ചെയ്യുന്നു. വിശുദ്ധ കുബ്ബാനയാൽ കൎത്താവേശുമശിഹായുടെ തിരുശരീരരക്തങ്ങളോടു നമ്മെ സംബന്ധിപ്പിക്കുന്നു. വിശുദ്ധ തൈലങ്ങൾ വഴിയായി ജീവങ്കലേക്കു നാം മുദ്രകുത്തപ്പെടുന്നു. ഈ കൂദാശകൾ ഓരോന്നും എല്ലാ ക്രിസ്ത്യാനിയും അവശ്യം നിൎവ്വഹിക്കേണ്ടതു തന്നെ. ഇവയിൽ വച്ചു നമ്മുടെ ആത്മീകജീവിതത്തിന്നു ഏററവും ഉപയോഗയോഗ്യമായ വിശുദ്ധ കുബ്ബാനായെ സംബന്ധിച്ചു സവിസ്താരമായി ചില സംഗതികൾ പ്രതിപാദിക്കണമെന്നു എനിക്കു ആഗ്രഹമുണ്ടെങ്കിലും സമയദീൎഘത്തെ ഭയന്നും ദിവ്യശ്രീ വി. സി. ഗീവറുഗീസ് ഡീക്കൻ അവർകളുടെ പ്രസംഗം അതിനെപററി അടുത്തു ഉണ്ടാകുവാനിരിക്കുന്നതുകൊണ്ടും അതിന്നായി ഇപ്പോൾ തുനിയുന്നില്ല.

### സഭയുടെ ഭരണാധികാരം.

ഇനി നമ്മുടെ ചിന്തയ്ക്കു വിഷയീഭവിക്കേണ്ട മൂന്നാമത്തെ സംഗതി ഭരണവിഷയസംബന്ധമായുള്ള കാതോലിക വിശ്വാസത്തെപററി ആണ്. സ്വാതന്ത്ര്യശബ്ദം നാടെങ്ങും മാറെറാലികൊള്ളുന്ന ഇക്കാലത്തു സ്വാതന്ത്ര്യത്തിൽ വളൎന്നു സ്വാതന്ത്ര്യമത്തുകളായി ഏറെക്കുറെ കഴിഞ്ഞുകൂടുന്ന ആധുനിക വി

ദ്യാത്മികളുടെ നൈസർഗ്ഗികമായ വാസനാബലം ഈ വിഷയത്തിൽ പരിശീലിപ്പിക്കേണ്ടതായിട്ടാണ ഇരിക്കുന്നതു. അധികാരത്തെ നിഷേധിക്കണമെന്നോ അനുസരണക്കേട കാണിക്കണമെന്നോ കാതോലിക സഭ ഒരുകാലത്തും പഠിപ്പിച്ചിരുന്നില്ല. പ്രത്യുത "അനുസരിക്കുന്നതു ബലിയേക്കാളും ചെവിക്കൊള്ളുന്നതു മുട്ടാടുകളുടെ കൊഴുപ്പിനേക്കാളും നല്ലതാകുന്നു" എന്നുള്ള വേദപുസ്തക ന്യായേന കാതോലിക സഭ പ്രാചീന കാലങ്ങളിലും ആധുനിക കാലത്തും സർവ്വോപരിശ്രേഷ്ഠങ്ങളായ ആദൎശങ്ങളോടുകൂടി സ്ഥിതിചെയ്യുന്നു. ഈ ആദൎശങ്ങളുടെ പ്രതിഭാവിലാസമെന്നവണ്ണം കാതോലിക സഭാഭരണഘടനയിൽ പടിപടിയായി സ്ഥാനങ്ങളും സ്ഥാനങ്ങൾക്കനുസരിച്ച അധികാരങ്ങളും ഏൎപ്പെടുത്തപ്പെട്ടിട്ടുള്ളതും സഭയുടെ ഒരു അറ്റംമുതൽ മറെറ അറ്റംവരെയും ഒരു സ്വൎണ്ണശൃംഗലയാലെന്നവണ്ണം അനുസരണമാകുന്ന സുവൎണ്ണചരടുകൊണ്ടു യോജിപ്പിച്ചിട്ടുള്ളതും ആകുന്നു. ഇവയ്ക്കെല്ലാം മകുടമായി പ്രശോഭിക്കുന്നതു അപ്പസ്തോല കൈവെപ്പു ആകുന്നു.

സഭാമേലദ്ധ്യക്ഷനായി പാത്രിയൎക്കീസുബാവാ തിരുമനസ്സുകൊണ്ടും ഇടവക അദ്ധ്യക്ഷന്മാരായ മെത്രാപ്പോലിത്തന്മാരും പള്ളിഭരണസംബന്ധമായി വികാരിഅച്ചന്മാരും ഒരു വൃക്ഷത്തിന്റെ പല ശാഖോപശാഖകളെന്നവണ്ണം ഭരണകൃത്യം യഥോചിതം അനുഷ്ഠിക്കുന്നു. ഇപ്രകാരമുള്ള ഒരു ഭരണയന്ത്രത്തിന്റെ ഗതി മന്ദീഭവിക്കുന്നതിനു നാം ആരെങ്കിലും കാരണഭൂതന്മാരാവരുതേ. നമുക്കു സിദ്ധിച്ചിട്ടുള്ള താലന്തുകളെക്കൊണ്ടു ശരിയായി വ്യാപരിച്ചു, നമ്മുടെ വിളക്കുകളിൽ എണ്ണ നിറച്ചു, ബുദ്ധിയുള്ള കന്യകമാരെപ്പോലെ നമ്മുടെ രക്ഷകന്റെ വരവിനെ നാം അത്യുൽക്കണ്ഠയോടുകൂടി പ്രതീക്ഷിച്ചിരിക്കാം. ഇതാകുന്നു നമുക്കു വേണ്ടുന്ന സമാധാനം. ഇതാകുന്നു നാം പ്രത്യാശിക്കുന്ന നിത്യശാന്തി.

### സഭയിലെ നിയമങ്ങളും ആചാരങ്ങളും.

ഇനി നാം വിചിന്തനം ചെയ്യേണ്ടതു പാരമ്പൎയ്യം, പള്ളിക്രമം, നടപടികൾ മുതലായവയെല്ലാം കാതോലിക വിശ്വാസത്തി

ലുള്ള സ്ഥാനത്തെപ്പററിയും മററും ആണ്. ഞാൻ മുമ്പ് പ്രതിപാദിച്ച സുന്നഹദോസുകളിൽ വച്ചു മുദ്രയിടപ്പെട്ട വിശ്വാസനിബന്ധനകൾക്കു പുറമെ ഉപയോഗംകൊണ്ടും ഉപകാരംകൊണ്ടും പ്രായോഗ്യത സിദ്ധിച്ചിട്ടുള്ളതും എഴുതപ്പെട്ടിട്ടില്ലാത്തതും ആയ നിരവധി നടപടികളും പാരമ്പൎയ്യങ്ങളും നമ്മുടെ കാതോലിക വിശ്വാസത്തെ പുഷ്ടിപ്പെടുത്തി പ്രബലമാക്കിയിട്ടുണ്ടു. ഇവയും ദൈവനിയോഗത്താൽ ഉൽഭൂതമായിട്ടുള്ളതെന്നും, സത്യത്തിൻെറ ഭണ്ഡാഗാരവും കൃപയുടെ നീരുറവയും ആണെന്നും നാം വിശ്വസിക്കുന്നു.

എന്നാൽ ഈ അവസരത്തിൽ കൂടുതലായി നാം ചിന്തിക്കണമെന്നു വിചാരിക്കുന്നതു നാം ഓരോരുത്തരുടേയും ദിവസം തോറുമുള്ള ജീവിതത്തിൽ നാം ഇടപെടേണ്ടതും നിൎവ്വഹിച്ചു പോരുന്നതുമായ ചില വിശ്വാസാചാരങ്ങളെപററിയാണ്.

1. പ്രാൎത്ഥന: പ്രാൎത്ഥന എന്നതു മനുഷ്യർ തങ്ങളുടെ സൃഷ്ടാവിൻെറ കൎത്തവ്യത്തേയും തന്നിൽനിന്നു അനുഭവിക്കുന്ന നന്മകളേയും തിരിച്ചറിഞ്ഞു സ്തുതിപാടി തൻെറ ഇഷ്ടം സമ്പാദിക്കുകയും തങ്ങളുടെ ആത്മാക്കളുടെ രക്ഷയ്ക്കും ശരീരത്തിൻെറ പുലൎച്ചയ്ക്കും ആവശ്യമുള്ള കാൎയ്യങ്ങളെ തന്നോടു ചോദിച്ചു വാങ്ങുകയും ചെയ്യുവാനായിട്ടു തങ്ങളുടെ ഹൃദയങ്ങളെ സൃഷ്ടാവായ ദൈവത്തിങ്കലേക്കു ഉയൎത്തി തന്നോടുകൂടി സംസൎഗ്ഗം ചെയ്യുന്നതാകുന്നു. ഇതു സാധാരണയായി രണ്ടു വിധത്തിൽ അനുഷ്ഠിച്ചു വരുന്നു. (1) പരസ്യപ്രാൎത്ഥന. (2) രഹസ്യപ്രാൎത്ഥന.

ആധുനിക വിദ്യാൎത്ഥികളെ സംബന്ധിച്ചിടത്തോളം നമ്മുടെ ആരാധനക്രമങ്ങളും പ്രാൎത്ഥനകളും വളരെ വളരെ ദൈൎഘ്യമുള്ളവയും വല്ല ദയറായക്കാൎക്കോ ഈഹീദായക്കാൎക്കോ പററിയതും ആണെന്നു ഒരു മതം ഉണ്ടു. തന്മൂലം അവരുടെ പരസ്യപ്രാൎത്ഥന ക്ഷീണത്തിലും രഹസ്യപ്രാൎത്ഥന ഉറക്കത്തിലും കലാശിക്കുന്നതിൽ ആശ്ചൎയ്യപ്പെടുവാനില്ല. പ്രാൎത്ഥന ആത്മാവിനോടുള്ള അഭ്യൎത്ഥന എന്നുള്ള ന്യായേന അപ്പഴപ്പോഴുള്ള ഇഷ്ടത്തിന്നും ആവശ്യത്തിന്നും അനുസരിച്ചു ഈ നടവടി നടത്തുന്ന പല വിദ്യാൎത്ഥികളേയും എനിക്കറിയാം. "എൻെറ ദൈവമെ എ

ന്നെ നിനക്കറിയാമല്ലൊ. എൻെറ സൎവ്വ കാൎയ്യങ്ങളും നോക്കിക്കൊള്ളണമെ.” എന്നു ഒരു ശ്വാസത്തിൽ ഉച്ചരിച്ചു കിടക്കയിലേക്കു മറിയുന്ന ഒരു കൂട്ടർ. തലവണയെ അഭിമുഖമാക്കി ആലിംഗനം ചെയ്തു സ്വപരിശോധനയിൽ ആരംഭിച്ച് അന്യപരിശോധനയിൽ കലാശിക്കുന്ന വേറൊരു കൂട്ടർ. ‘ചോദിപ്പിൻ, തരപ്പെടും’ എന്നുള്ള പ്രമാണത്തെ അവലംബിച്ചു ‘ഉരുളികൾ സ്വൎണ്ണമാക്ക’ണമെന്നും മററും കണ്ണുമടച്ചു നെഞ്ചത്തടിച്ചു അപേക്ഷിക്കുന്ന മറെറാരുകൂട്ടർ.

ആധുനിക വിദ്യാൎത്ഥികളുടെ പ്രാൎത്ഥനാസമ്പ്രദായങ്ങളെപ്പററി പരുഷമായി ഞാൻ പുലമ്പുകയാണെന്നു ആരും സംശയിക്കേണ്ട. ഏതോ ചില സാഹചൎയ്യങ്ങളാൽ ഇപ്രകാരം വന്നുകൂടിയിരിക്കുന്നു എന്നു പറയുന്നതേയുള്ളു. നേരെമറിച്ചു നമ്മുടെ പ്രാൎത്ഥനക്രമത്തിൽ 51-ാം മസുമൂറ മുതലായ ഓരോ അപേക്ഷയും എത്ര ഹൃദ്യമാണ്. നമ്മുടെ പള്ളിക്രമത്തിൽ ഹാശായുടെ ആഴ്ചയിലെ അപേക്ഷ ഏതൊരു കഠിനഹൃദയനെയാണ് അനുതാപത്തിനു വശംവദനാക്കാത്തതു. നമ്മുടെ ക്രമങ്ങളിൽ ഇല്ലാത്ത യാതൊന്നും അന്യ സമുദായങ്ങളിൽ കാണുന്നില്ല എന്നു ധരിക്കണം.

2. നോമ്പു: തിന്മകളിൽനിന്നു ഒഴിഞ്ഞു ആത്മാവിനേയും ശരീരത്തേയും വെടിപ്പാക്കുന്ന ഒരു സ്ഥാപനമാണല്ലൊ നോമ്പു. അതിൻെറ മാഹാത്മ്യത്തെപ്പററി ഞാൻ വിവരിക്കേണ്ട ആവശ്യമില്ല. മോശ ശുദ്ധമുള്ള നോമ്പുനോററു, അവൻെറ മുഖം സൂൎയ്യനെപ്പോലെ പ്രകാശിച്ചു. ഏലിയാ ദീൎഘദൎശി അവൻെറ നോമ്പാൽ മേല്പോട്ടു എടുത്തുകൊള്ളപ്പെട്ടു. ദാനിയേൽ സിംഹങ്ങളെ ജയിച്ചു. ഹനനിയാഇടത്തുള്ള പൈതങ്ങൾ തീച്ചൂളയുടെ ഭയങ്കരശക്തിയെ കെടുത്തി. ഈശോബെന്നോൻ ആകാശത്തട്ടിൽ സൂൎയ്യനേയും ചന്ദ്രനേയും വിലക്കി. നമ്മുടെ കൎത്താവു നോമ്പുനോററു ആകൽക്കറുസായെജയിച്ചു. ഇന്നു രാജ്യസേവനത്തിൽ നടുനായകനായ മഹാത്മഗാന്ധി ഉപവാസത്തെപററി ലോകത്തെ ഉൽബോധിപ്പിക്കുന്നു. രാഷ്ട്രീയ കാൎയ്യങ്ങളിലും മററും നിരാഹാരവ്രതംകൊണ്ടു പല വൻകാൎയ്യങ്ങളും പലരും

സാധിക്കുന്നു. ഇത്ര മാഹാത്മ്യമേറിയ ഈ സ്ഥാപനം ആധുനിക വിദ്യാർത്ഥികളെ സംബന്ധിച്ചിടത്തോളം അർത്ഥമില്ലാത്തതായി പലപ്പോഴും പരിണമിക്കുന്നു.

3. പരിശുദ്ധന്മാരുടെ ഓർമ്മ: ദൈവമാതാവു, ശ്ലീഹന്മാർ, സഹദേന്മാർ, പരിശുദ്ധന്മാർ, പരിശുദ്ധസ്ത്രീകൾ എന്നിവരുടെ ഓർമ്മ കഴിക്കേണ്ടതു മുറയും യോഗ്യവും ആകുന്നു. അവരുടെ ഓർമ്മ നമുക്കു അനുഗ്രഹവും അവരുടെ പ്രാർത്ഥന നമുക്കു സഹായവും ആയിരിക്കും.

4. ദൈവമാതാവിൻെറ ഓർമ്മ: (a) വചനമായ ദൈവം കന്യകയുടെ ഗർഭത്തിൽ ജഡമായിതീൎന്നു. (b) ഗർഭത്തിൽവച്ചു തന്നെ ദൈവത്വവും മനുഷ്യത്വവും തമ്മിൽ വേർതിരിയപ്പെടാത്തവണ്ണം ഒന്നിച്ചു. (c) പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനും ആയ ഇമ്മാനുവേലിനെ കന്യക പ്രസവിച്ചു.

ഈ വിശുദ്ധ മാതാവിനു നാം ഭാഗ്യം കൊടുക്കുകയും നമുക്കു വേണ്ടിയുള്ള വിശുദ്ധ മാതാവിൻെറ പ്രാർത്ഥനയ്ക്കായി നാം വാഞ്ഛിക്കയും ചെയ്യണം.

5. മരിച്ചവൎക്കുവേണ്ടിയുള്ള പ്രാർത്ഥന മുതലായവ: (a) ന്യായവിധിയുടെ ദിവസംവരെ കൃപയുടെ കാലമായി ദൈവം നിശ്ചയിച്ചിരിക്കുന്നതു ജീവനോടിരിക്കുന്നവൎക്കും മരിച്ചുപോയവൎക്കുംകൂടെ ആണു. (b) മരിച്ചുപോയവർ നമ്മുടെ പ്രാർത്ഥനമൂലം പാപങ്ങൾ മോചിക്കപ്പെട്ടു ആശ്വാസം ലഭിക്കുന്നതാകുന്നു. (c) ഇപ്രകാരമുള്ള നടപടി യഹൂദസഭയിൽ നടത്തിവന്നതും കർത്താവു പ്രവൃത്തിയാൽ ചെയ്തുപഠിപ്പിച്ചതും ശ്ലീഹന്മാർ നടത്തിവന്നതും വിശുദ്ധ സഭയിൽ ആദ്യകാലം മുതൽ ഇന്നേയോളം നടത്തിവരുന്നതും ആകുന്നു.

കന്യകാവ്രതം,

ഇനി നാം ചിന്തിക്കേണ്ട ഒരു പ്രധാന സംഗതി കന്യകാവ്രതത്തെപ്പററി ആണ്. കാതോലിക സഭയിൽ കന്യകാവ്രതത്തിനു ഒരു സ്ഥാനം പണ്ടുപണ്ടേ ഉള്ളതാകുന്നു. ഈ സ്ഥാപനത്തിനു അടിസ്ഥാനമായ തത്വം “ഒരുത്തൻ തൻെറ സ്വന്ത മനസ്സാൽ വിവാഹം ഉപേക്ഷിച്ചു തൻെറ ആത്മാവിനേയും ശരീരത്തേയും ദൈവത്തിൻെറ മുമ്പാകെ വെടിപ്പോടുകൂടെ കാത്തു

ദൈവത്തിനു വേല ചെയ്യുന്നു എങ്കിൽ ഏററവും നല്ലതാകുന്നു." എന്നുള്ളതാണു. ഈ തത്വം കാതോലിക സഭയിൽ പ്രചാരപ്പെടുകയും തൽഫലമായി അനേകം സന്ന്യാസികളും സന്ന്യാസമഠങ്ങളും ഉണ്ടായിട്ടുള്ളതും ആണു. ഇപ്രകാരമുള്ള മഠങ്ങളിലാവട്ടെ, പൂൎണ്ണ അനുസരണം, ഉപജീവനത്തിനുവേണ്ടിയ പ്രയത്നം, തുടൎച്ചയായുള്ള രഹസ്യപ്രാൎത്ഥന, ഇടവിടാതെയുള്ള ദൈവിക ശുശ്രൂഷ, നോമ്പ്, പ്രത്യേക വസ്ത്രധാരണം, എന്നിത്യാദി നിയമങ്ങൾ ഊൎജ്ജിതപ്പെടുത്തിയിരുന്നു. ഇതുമൂലം രണ്ടു കാൎയ്യങ്ങൾ സാധിച്ചു. (1) സഭയിൽ പരിശുദ്ധന്മാരുടെ സംഖ്യ വൎദ്ധിച്ചു. (2) പരിശുദ്ധന്മാരുടെ രക്തം കാതോലിക വിശ്വാസത്തിന്റെ മാററു വൎദ്ധിപ്പിച്ചു.

ഇപ്രകാരം കാതോലിക്കായും ശ്ലീഹായും അടുത്ത സത്യവിശ്വാസമാകുന്ന പാറമേൽ ഈ മലയാളക്കര സ്ഥാപിച്ചിട്ടുള്ളതും പുണ്യശ്ലോകന്മാരായ നിരവധി സിദ്ധന്മാരുടെ പരിലാളനയാൽ പരിരക്ഷിക്കപ്പെട്ടും രക്തസാക്ഷികളായ അനേകം പരിശുദ്ധന്മാരുടെ രക്തത്തിൽനിന്നു വാററിയെടുത്ത വിയൎപ്പുകൊണ്ടു നടത്തപ്പെട്ടും അന്ത്യോഖ്യാബന്ധമാകുന്ന തണലിൽ വളൎന്നു വികസിക്കപ്പെട്ടും അനേക ശതാബ്ദങ്ങളായി ഈ തെക്കെ ഇൻഡ്യയിൽ സ്ഥിതിചെയ്തുവന്നിരുന്ന നമ്മുടെ സഭയുടെ തല്ക്കാലിക സ്ഥിതി ഏററവും ആശങ്കജനകമായിരിക്കുന്നു എന്നു ഈ തരുണത്തിൽ പറയാതിരിപ്പാൻ നിവൃത്തിയില്ല.

ചേരമാൻ മകുടത്തിന്റെ അലങ്കാരമായിരുന്ന നമ്മുടെ പൂൎവ്വീകന്മാരായ രണശൂരന്മാർ എവിടെ? എഴുപത്തിരണ്ടു പദവികളാൽ പൂജിതരായ നമ്മുടെ പ്രതാപം എവിടെ? നെസ്തോറിയ വിശ്വാസത്തോടു മല്ലിട്ട നമ്മുടെ മതവൈരാഗ്യം എവിടെ? അസ്തമിച്ചെന്നോ? റോമാവിശ്വാസത്തെ വെറുത്തു കൂനൻകുരിശിങ്കൽ ആലാത്തിട്ടു സത്യംചെയ്ത നമ്മുടെ ഭക്തിവൈരാഗ്യം പൊയ്പോയെന്നോ? വീരന്മാരും ഭക്തന്മാരും ആയ നടത്തിപ്പുകാരെ പ്രസവിപ്പാൻ നമ്മുടെ സഭയിൽ മാതാക്കൾ ഇല്ലെന്നോ?

പിതാക്കന്മാരുടെ സത്യവിശ്വാസത്തിൽ നിലനിന്നു ജീവിപ്പാൻ ആധുനിക വിദ്യാൎത്ഥികൾ ഉറവുശ്രമിപ്പിൻ.

# ആർ. എം. എ. എസ്സ്.

## Religious Movement of the Ancient Syrians — Malabar

പൂർവ്വീക സുറിയാനിക്കാരുടെ അദ്ധ്യാത്മിക പ്രസ്ഥാനം.

അഥവാ

## രണ്ടു സന്യാസ സമൂഹ സ്ഥാപനങ്ങൾ.

വി: സഭയിൻ മക്കളാകുന്ന പലരുടേയും ദീഘ്കാലത്തെ കണ്ണുനീരോടുകൂടിയുള്ള പ്രാത്ഥനയുടേയും, ആശയോടുകൂടിയുള്ള കാത്തിരിപ്പിൻേറയും ഫലമായി ദൈവം ചിലരെ പ്രേരിപ്പിച്ചതനുസരിച്ചു മലങ്കര സുറിയാനി സമുദായത്തിൽ പുരുഷന്മാക്കും സ്ത്രീകൾക്കും വെവ്വേറെയായി രണ്ടു സന്യാസസമൂഹങ്ങൾ 1937 ധനമാസത്തോടുകൂടി സ്ഥാപിച്ചു ദയറാവാസം ആരംഭിക്കുവാൻ തക്കവണ്ണം "ദി ബ്രദർഹുഡ് ഓഫ് സെൻറ് അന്തോനിയോസ്" (ബി. എസ്സ്. എ). എന്ന സംജ്ഞയിൽ ഒരു സഹോദര സമൂഹം ൧൧൧൨-ഇടവം മുതലും "ദി സെൻറ് മേറീസ് സിസ്റ്റർഹുഡ്" (എസ്സ്. എം. എസ്സ) എന്ന നാമത്തിൽ ഒരു സഹോദരീസമൂഹം ൧൧൧൩-ഇടവം മുതലും വി: അന്ത്യോഖ്യാ സിംഹാസനത്തിൻ കീഴിൽ ഉത്തരതിരുവിതാംകൂറിൽ ആരംഭിച്ച "പൂർവ്വീക സുറിയാനിക്കാരുടെ അദ്ധ്യാത്മിക പ്രസ്ഥാനം" എന്ന പേരിൻപ്രകാരം പ്രസ്തുത രണ്ടു സമൂഹങ്ങളേയും ഏകീകരിച്ചു പ്രാരംഭജോലികൾ നടത്തി തുടങ്ങിയിരിക്കുന്നു.

തിരുവിതാംകൂർ, കൊച്ചി, എന്നീ സംസ്ഥാനങ്ങളിൽനിന്നും, ഈ സമൂഹങ്ങളിൽ അംഗങ്ങളായി ഇപ്പോൾ ൨൯ ആളുകൾ ചേന്നിട്ടുണ്ടു.

സന്യാസസമൂഹങ്ങളിലെ അംഗങ്ങളെ നാലു പദവികളായി വേർതിരിക്കുന്നതാണ്. പ്രഥമസന്യാസപദവിയിലുള്ളവർ ഉന്നതമായ വ്രതങ്ങളോടും ധ്യാനനിഷ്ഠകളോടുംകൂടി ദൈവസേവനം ചെയ്യുന്നവരായിരിക്കും. ദ്വിതീയപദവിയിലുള്ളവർ ദയറാ ആസ്പത്രികളിൽ രോഗശുശ്രൂഷ ചെയ്യുന്നവരും, പ്രഥമ

പദവിയിലുള്ളവരേക്കാൾ ലഘുതരമായ സന്ന്യാസവ്രതങ്ങൾ അനുഷ്ഠിക്കുന്നവരുമായിരിക്കുന്നതാണ. തൃതീയപദവി തങ്ങളുടെ ശിഷ്ടായുസ്സ സന്ന്യാസവൃത്തിയിൽ കഴിപ്പാൻ പരസ്പര സമ്മത പ്രകാരം തീരുമാനിക്കുന്നവരും, വേണ്ടിടത്തോളം പ്രായംചെന്ന വരുമായ വിവാഹിതൎക്ക അനുവദിക്കപ്പെട്ടിട്ടുള്ളതാണു. ചതുൎത്ഥ പദവി ദയറായിലെ പലതരം ശാരീരികശുശ്രൂഷയിൽ പ്രത്യേകം ചുമതലപ്പെടുന്നവരും, ഉയൎന്ന സന്ന്യാസവ്രതങ്ങൾക്ക പ്രാപ്തിയില്ലാത്തവരുമായിട്ടുള്ളവൎക്ക ക്രമപ്പെടുത്തിയിട്ടുള്ളതാകുന്നു. എല്ലാ പദവികളിലുമുള്ളവരും അനുസരണം, ദാരിദ്ര്യം, പാതിവ്രത്യം എന്നീ മൂന്നു സന്ന്യാസവ്രതങ്ങളും അനുഷ്ഠിപ്പാൻ നിബന്ധിതരും പരസ്പരം സൌഹാൎദ്ദമായി ജീവിക്കുവാൻ സന്നദ്ധരുമായിരിക്കണം. നിയമാനുസൃതമായ പരിശീലനത്തിനു ശേഷം, പൂൎണ്ണയോഗ്യത ഉണ്ടെന്നു കണ്ടാൽ മാത്രമെ സന്ന്യാസസമൂഹങ്ങളിൽ അംഗങ്ങളായി ആരേയും സ്വീകരിക്കുകയുള്ളു.

സന്ന്യാസസമൂഹങ്ങളുടെ ശരിയായ നടത്തിപ്പിനു വേണ്ട വ്യവസ്ഥകൾ വി: പാത്രിയൎക്കീസ് ബാവാ തിരുമനസ്സകൊണ്ടു സദയം കല്പിച്ചനുവദിച്ചു തന്നിട്ടുള്ളതാകുന്നു.

പുരുഷന്മാരുടെ ദയറായ്ക്കു പതിനഞ്ചു ഏക്കറോളം സ്ഥലം വടക്കൻ തിരുവിതാംകൂറിൽ മൂവാററുപുഴനിന്നും ൫ മയിൽ അകലെ പിറമാടം എന്ന സ്ഥലത്തും, സ്ത്രീകളുടെ ആശ്രമത്തിനു പത്തു ഏക്കറോളം സ്ഥലം പിറമാടത്തു നിന്നും ഏകദേശം ൧൫ മയിൽ അകലെ ആലുവായിൽ നിന്നും ഉദ്ദേശം ൯ മയിൽ തെക്കുകിഴക്കു കിഴക്കമ്പലം എന്ന സ്ഥലത്തും മിക്കവാറും ദാനമായി ലഭിക്കയും, കയ്യാലപണികൾ നടത്തി തെങ്ങ് കുരുമുളക് മുതലായ കൃഷിജോലികൾ ആരംഭിക്കയും ചെയ്തിരിക്കുന്നു.

അംഗങ്ങൾ സ്വസ്ഥമായിരുന്നുള്ള സന്ന്യാസജീവിതം ഒന്നു മാത്രമല്ല പ്രസ്ഥാനത്തിന്റെ പ്രധാന ഉദ്ദേശമാക്കി വച്ചിട്ടുള്ളതു. ദയറായ ജീവിതം വഴിയായി ലോകത്തിനു അദ്ധ്യാത്മികവും സാന്മാൎഗ്ഗികവുമായ ഏതെല്ലാം ശുശ്രൂഷകൾ ചെയ്തു കൊടുക്കുവാൻ സൌകൎയ്യപ്രദമാകുമൊ ആയതെല്ലാം ചെയ്യുന്നമെന്നുള്ളതാണു ദൈവത്തിലുള്ള താഴ്മയായ പ്രതീക്ഷ. ഈ ആദൎശത്തെ

മുൻനിറുത്തിക്കൊണ്ടു ദയറാവാസത്തോടുകൂടി പുരുഷന്മാരുടെ ദയറായോടു ചേൎന്ന പുരുഷന്മാൎക്കു മാത്രമായിട്ടുള്ള ആശുപത്രിയും സ്ത്രീകളുടെ ദയറായോടു ചേൎന്നു സ്ത്രീകൾക്കു മാത്രമായിട്ടുള്ള ആശുപത്രിയും നടത്താമെന്നു ഉദ്ദേശിക്കുന്നു. പുരുഷന്മാരുടെ സ്ഥാപനത്തോടു സംഘടിപ്പിച്ചു പ്രത്യേകമായി നടത്തുവാൻ വിചാരിക്കുന്ന പ്രകൃതിവൈദ്യാലയത്തിലെ ചികിത്സകനായി ആ വിഷയത്തിൽ വിദഗ്ദ്ധനായിട്ടുള്ള ബി. എസ്സ്. എ അംഗം മി: പി വൈ. ജോസഫ് ഇരുന്നുകൊള്ളാമെന്നു സമ്മതിച്ചിട്ടുണ്ടു. അല്ലാപ്പതി ആശുപത്രിയിൽ പ്രതിഫലം കൂടാതെ ഏതാനും വൎഷത്തേക്കു ചികിത്സ നടത്തിത്തന്നുകൊള്ളാമെന്നു മാന്യനായ ഒരു ഡോക്ടർ സദയം വാഗ്ദത്തം ചെയ്തിരിക്കുന്നു. സ്ത്രീകളുടെ ആശുപത്രിയിൽ ചികിത്സ നടത്തുവാൻ വിചാരിക്കുന്നതു സഹോദരിസമൂഹത്തിലെ ഒരംഗവും ഇപ്പോൾ മൈസൂർ ഗവമ്മെൻറ് ശമ്പളത്തിൽ ഇരിക്കുന്നവരുമായ ലേഡി സർജൻ മിസ്സ്, എ. എം. എലിസബത്ത് ആണു. ഈ ആശുപത്രി ആരംഭിക്കുമ്പോൾ യാതൊരു പ്രതിഫലവും കൂടാതെ ഏതാനും കാലത്തേക്കു ജോലി ചെയ്തുകൊള്ളാമെന്നു ഇപ്പോൾ ബംഗളൂരിൽ ജോലിയിൽ ഇരിക്കുന്ന ഒരു നേഴ്സ് വാക്കു തന്നിട്ടുണ്ടു. ഓരോ ചികിത്സാലയങ്ങളിലെ ശുശ്രൂഷക്കാർ അതാതു ദയറാകളിലെ അംഗങ്ങൾ തന്നെയായിരിക്കും. ഇവയുടെ അഭിവൃദ്ധിക്കുവേണ്ടി ഡോക്ടർ പരീക്ഷക്കും, നേഴ്സിംഗിനും ചിലരെ അയച്ചു പഠിപ്പിക്കുവാൻ ആലോചനകൾ നടന്നുവരുന്നു.

ഈ പ്രസ്ഥാനം വകയായി സുറിയാനി, മലയാളം, ഇംഗ്ലീഷു, എന്നീ ഭാഷകളിലുള്ള ഭക്തിപരമായ ചില പുസ്തകങ്ങൾ ശേഖരിച്ചു ഒരു ചെറിയ ലൈബ്രറി ആരംഭിച്ചിട്ടുണ്ടു. താല്പൎയ്യമുള്ള ഏവൎക്കും പ്രസ്തുത ലൈബ്രറിയിൽനിന്നും പുസ്തകങ്ങൾ വായിപ്പാൻ സൌജന്യമായി കൊടുത്തുകൊണ്ടിരിക്കുന്നു. അംഗങ്ങളിൽ ചിലർ ഭക്തിസംവൎദ്ധകങ്ങളായ പുസ്തകങ്ങൾ എഴുതി പ്രചരിപ്പിച്ചുകൊണ്ടാണിരിക്കുന്നതു. പ്രസംഗയോഗങ്ങൾ ധ്യാനയോഗങ്ങൾ മുതലായവ പ്രായമുള്ളവൎക്കും, പൈതങ്ങൾക്കും ഉപകാരപ്രദമാകുംവണ്ണം നടത്തുന്നതിനു അംഗങ്ങൾ ശ്രദ്ധ പതിച്ചുവരുന്നു. ചിങ്ങം, ധനു, എന്നീ മാസങ്ങളിൽ വിശ്വാസികളായ ഏവൎക്കും സംബന്ധിപ്പാൻ തക്കവണ്ണം വേദസംബന്ധമായ ക്ലാസ്സുകളും, ഭക്തിപരമായ ധ്യാനയോഗങ്ങളും ആ

ഗസ്റ്റ് ക്ലാസ്, ഡിസംബർ ക്ലാസ് എന്ന പേരുകളിൽ നടത്തുന്നുണ്ടു. ൧൯൩൨ മുതൽ കഷ്ടാനുഭവ ആഴ്ചതോറും ഏതെങ്കിലും നൊയമ്പുകളുള്ള പള്ളിയിൽവച്ചു പൊതുജനങ്ങൾക്കും സംബന്ധിപ്പാൻ തക്കവണ്ണം കഷ്ടാനുഭവധ്യാനങ്ങൾ നടത്തുവാൻ തീച്ചപ്പെടുത്തിയിരിക്കുന്നു. ഈ വൃശ്ചികമാസം മുതൽ ആർ. എം. എ. എസ്സ് സഞ്ചാരസുവിശേഷവേല, മാജിക്‌ലാന്റേൺ സഹിതം, നടത്തുവാൻ തക്കവണ്ണം ഒരു കാര്യപരിപാടി തയ്യാറാക്കിയിട്ടുണ്ടു.

സമുദായത്തിലെ എല്ലാ ഭാഗങ്ങളിലും ആത്മീക ഉണർവ്വു ഉണ്ടാകുന്നതിനും ഈ പ്രസ്ഥാനം മൂലം ദൈവമഹത്വത്തിന്നായിട്ടുള്ള വേലകൾ തിരുവിഷ്ടപ്രകാരം നടക്കുന്നതിനും മററുമായി അനുദിനപ്രാർത്ഥനാലീഗുകൾ പുരുഷന്മാർക്കും സ്ത്രീകൾക്കും നടത്തിവരുന്നുണ്ടു. ൪൦൦-ൽപരം സഹോദരസഹോദരിമാർ ഈ ചുരുങ്ങിയ കാലംകൊണ്ടു ഇവയിൽ അംഗങ്ങളായി ചേന്നിട്ടുള്ളതിനാൽ ഈ പ്രസ്ഥാനത്തോടു ഹാർദ്ദമായ സഹകരണം ഉള്ളവർ ധാരാളമായിട്ടുണ്ടെന്നു അറിയാവുന്നതാണ്.

പരോപകാരതല്പരന്മാരായ എല്ലാ സഹൃദയരും തങ്ങളാൽ കഴിയുന്ന സർവ്വ സഹായങ്ങളും ചെയ്തുതന്നു ഏതാദൃശമായ ഈ സ്ഥാപനോദ്ദേശത്തെ പരിപുഷ്ടിപ്പെടുത്തണമെന്നു വിനയപുരസ്സരം അപേക്ഷിക്കുന്നു.

പണമായിട്ടോ, ഭയറാ, ചാപ്പൽ, ആശുപത്രി മുതലായവയ്ക്കുള്ള ഉപകരണങ്ങളായിട്ടോ, ഭക്തിപരമായ പുസ്തകങ്ങൾ, റദ്ദ് സ്റ്റാമ്പുകൾ മുതലായവ അയച്ചുതന്നോ, സന്മനസ്സുള്ള എല്ലാവക്കും ഈ പ്രസ്ഥാനത്തെ സഹായിക്കാവുന്നതാകുന്നു.

ഇതിന്റെ വിശദമായ വിവരണം അടങ്ങിയ "ആർ. എം. എ. എസ്സ് ലഘുലേഖ" വായിക്കണമെന്നുള്ളവർ ബുക്കുപോസ്റ്റായി അയക്കുന്നതിനുള്ള സ്റ്റാമ്പുസഹിതം ആവശ്യപ്പെട്ടാൽ സൌജന്യമായി അയച്ചുതരുന്നതാണു.

സംഭാവനകൾ, അന്വേഷണക്കത്തുകൾ, എന്നിവ താഴെ ചേക്കുന്ന മേൽവിലാസത്തിൽ അയച്ചുതരേണമെന്നപേക്ഷിച്ചുകൊള്ളുന്നു.

എന്നു നിങ്ങളുടെ വിധേയൻ,

വി. സി. ഗീവറുഗീസ് ശെമ്മാശൻ ബി. എ.

ട്രഷറർ, ആർ. എം. എ. എസ്സ്. കുമാരപുരം. (Via ആലുവാ)

# ആർ. എം. എം. എസ്സ്.
# പ്രഥമസഞ്ചാര സുവിശേഷവേല.

## വൃശ്ചികമാസത്തിലെ കാര്യപരിപാടി

| തീയതി | | ദിവസം | | പ്രസംഗസ്ഥലം |
|---|---|---|---|---|
| 2 | ...... | ഞായർ | ...... | കുന്നംകുളം സിംഹാസനപള്ളി |
| 3 | ...... | തിങ്കൾ | ...... | ടി |
| 4 | ...... | ചൊവ്വ | ...... | പെങ്ങാമുക്ക് |
| 5 | ...... | ബുധൻ | ...... | ചാലശ്ശേരി |
| 6 | ...... | വ്യാഴം | ...... | ചേലക്കര |
| 9 | ...... | ഞായർ | ...... | വടക്കൻ പറവൂർ |
| 10 | ...... | തിങ്കൾ | ...... | പറവൂർ വടക്കേക്കര |
| 11 | ...... | ചൊവ്വാ | ...... | ചക്കരക്കടവ് വലിയപള്ളി |
| 12 | ...... | ബുധൻ | ...... | ടി. ചെറിയപള്ളി |
| 14 | ...... | വെള്ളി | ...... | അങ്കമാലി |
| 16 | ...... | ഞായർ | ...... | അകപ്പറമ്പ് |
| 17 | ...... | തിങ്കൾ | ...... | പൊയ്ക്കാട്ടുശ്ശേരി |
| 18 | ...... | ചൊവ്വാ | ...... | പിച്ചാനിക്കാട്ട് കിഴക്കെപള്ളി |
| 19 | ...... | ബുധൻ | ...... | ടി. താബോർപള്ളി |
| 20 | ...... | വ്യാഴം | ...... | ആഴകം |
| 21 | ...... | വെള്ളി | ...... | മഞ്ഞപ്ര |
| 23 | ...... | ഞായർ | ...... | പെരുമ്പാവൂർ |
| 24 | ...... | തിങ്കൾ | ...... | അല്ലപ്ര |
| 25 | ...... | ചൊവ്വ | ...... | തുരുത്തിപ്പള്ളി വലിയപള്ളി |
| 26 | ...... | ബുധൻ | ...... | ടി. ചെറിയ പള്ളി |
| 27 | ...... | വ്യാഴം | ...... | പെരുമാനി |
| 28 | ...... | വെള്ളി | ...... | വെങ്ങോല |
| 30 | ...... | ഞായർ | ...... | കിഴക്കമ്പലം തോപ്പിൽപള്ളി |

നിങ്ങളുടെ വിധേയൻ

വി. സി. ഗീവറുഗീസ് ശെമ്മാശൻ.

## മലങ്കര സണ്ടേസ്കൂൾ അസോസിയേഷൻ വിദ്യാർത്ഥികൾക്കായുള്ള വാർഷീക പരീക്ഷയുടെ

# പ്രോഗ്രാം—൧൯൩൧

| ക്ലാസ്സ് | 1931 ധനു 14-ാംനു- ഞായറാഴ്ച | സമയം P.M. | 1931 ധനു 21-ാംനു- ഞായറാഴ്ച | സമയം P.M. |
|---|---|---|---|---|
| ഏഴ് | നടപ്പുകളുടെ പുസ്തകവും മതസംഗതിയും | ൧ മണി മുതൽ ൪ മണിവരെ | സഭാചരിത്രവും യാക്കോബിന്റെ ലേഖനവും | ൧ മണി മുതൽ ൪ മണിവരെ |
| ആറു | നടപ്പുകളുടെ പുസ്തകവും മതസംഗതിയും | ൧—൪ | സഭാചരിത്രവും ഫിലിപ്പിയ ലേഖനവും | ൧—൪ |
| അഞ്ചു | നമസ്കാരവും പുതിയ നിയമവും | ൧—൪ | പഴയനിയമവും മതസംഗതിയും | ൧—൪ |
| നാലു | നമസ്കാരവും പുതിയ നിയമവും കബ്ബാനക്രമവും | ൧—൪ | പഴയനിയമം ചോദ്യോത്തരം പെരുന്നാളുകൾ | ൧—൪ |
| മൂന്നു | പുതിയനിയമം, കബ്ബാനക്രമം. നമസ്കാരം | ൧—൩ | പഴയനിയമം ചോദ്യോത്തരം പെരുന്നാളുകൾ | ൧—൩ |
| രണ്ടു | വേദകഥകൾ | ൧—൩ | നമസ്കാരവും ചോദ്യോത്തരവും | ൧—൩ |
| ഒന്നു | നമസ്കാരവും ചോദ്യോത്തരവും | ൧—൩ | വേദകഥകൾ | ൧—൩ |
| ശിശു | നമസ്കാരവും വേദകഥകളും | ൧—൩ | ............................................ | |

**N. B.** പരീക്ഷ എല്ലാ സ്കൂളിലും കൃത്യസമയങ്ങളിൽ തുടങ്ങുകയും അവസാനിപ്പിക്കുകയും ചെയ്യേണ്ടതാണ്.

1931 കന്നി 20-ാംനു-

എം. റ്റി. തോമസ്ശെമ്മാശൻ (പരീക്ഷാബോർഡ് കൺവീനർ)

# സ്ലീബായുടെ ദാസന്മാർ

—:*:—

"ഏതുവർഗ്ഗത്തിൽ നിന്നായാലും പുറജാതികളിൽനിന്നു തിരുസഭയിലേക്കു ചേരുന്ന ഏവരേയും സന്തോഷത്തോടെ നിങ്ങളുടെ പള്ളികളിൽ നിങ്ങൾ സ്വീകരിക്കണം. ആവശ്യമുള്ള സകല സഹായങ്ങളും അവർക്കു ചെയ്തുകൊടുപ്പിൻ"—മാർ ഏലിയാസ് ഇഗ്നാത്തിയോസ് പാത്രിയർക്കീസ്.

* * * *

കഴിഞ്ഞ മാസത്തിലെ പ്രസ്താവനയ്ക്കു ശേഷം താഴെ പറയുന്ന ഇടവകകളിൽ നമ്പ്ര് കാണിക്കുന്നിടത്തോളം ആളുകൾ പുറജാതിക്കാരിൽനിന്നു മാമോദീസാ മുങ്ങിയതായി റിപ്പോർട്ട് കിട്ടിയിരിക്കുന്നു: പാമ്പാക്കുട 12, ചേലാട്ട 1, തുരുത്തിപ്പിള്ളി 4, ക്രൂത്തോട്ടുകളം 3, കുന്നക്കുരുടി 1, കോലഞ്ചേരി 2, കൽകുന്നേൽ 6, കരിങ്ങാച്ചിറ 1, കവളങ്ങാട്ട 12, കിഴക്കെ കോതമംഗലം 4.

* * * *

സമൂഹം സംബന്ധിച്ചുള്ള പ്രസ്താവനകൾ മാസംതോറും ഈ മാസികയിൽ കാണുന്നതുകൊണ്ടു സമൂഹത്തിന്റെ എല്ലാ സഹകരണമെമ്പ്രന്മാരും മാസിക വരുത്തേണ്ടതു ആവശ്യമാണു. പള്ളിയിൽകഴിഞ്ഞു് പുതുക്രിസ്ത്യാനികളുടെ ഹാജരെടുക്കുകയും അവർക്കു നമസ്കാരം ചൊല്ലിക്കൊടുക്കുകയും ഉപദേശം നൽകുകയും ചെയ്യുമ്പോൾ ഈ മാസികയിലെ പ്രസ്താവനകൾ മാസത്തിൽ ഒരിക്കൽ അവരെ വായിച്ചു കേൾപ്പിക്കുന്നതു ഉചിതംതന്നെ.

* * * *

കഞ്ഞികുടിയ്ക്കാതെ ഞായറാഴ്ച കുർബാന കാണുകയെന്നുള്ളതു പിതാക്കന്മാർ നമുക്കു തന്നിട്ടുള്ള വിലയേറിയ ഒരു ആചാരമാണു. പള്ളിയിൽകഴിഞ്ഞാലുടനെ സണ്ടേസ്കൂൾ ചില സ്ഥലങ്ങളിൽ നടത്തുന്നതുകൊണ്ടു കുട്ടികൾ കാലത്തെ കഞ്ഞി കുടിച്ചു പള്ളിയിൽ വരുവാൻ നിബന്ധിതരാകുന്നു. അതിനാൽ നിവൃത്തിയുള്ളേടത്തോളം, സണ്ടേസ്കൂൾ ഉച്ച കഴിഞ്ഞു നടത്തേണ്ടതാണു. ഏററവും ഉയർന്ന ക്ലാസിലെ മുതിർന്ന കുട്ടികൾ

സഭേട സ്കൂൾ കഴിയുമ്പോൾ നാലുമണിക്ക ഇടവകയിലെ പുതു ക്രിസ്തീയ ഭവനങ്ങൾ സന്ദശിക്കുന്നതു ഉചിതമായിരിക്കും. കരിങ്ങാച്ചിറെ ഇങ്ങനെ ഒരു പതിവു കാണുന്നുണ്ട.

* * * *

കരിങ്ങാച്ചിറ മുത്തപ്പനും (മാർ ഗീവറുഗീസ് സഹദാ) തൃപ്പൂണിത്തുറപ്പനും (ശിവക്ഷേത്രത്തിലെ ദേവൻ) ജ്യേഷ്ഠാനുജന്മാർ ആണെന്നുള്ള ഒരു വിശ്വാസം ഹിന്തുക്കൾക്ക പണ്ടേയുള്ളതാണ. ചോററാനിക്കരയും വെട്ടിക്കാവിലും ഉള്ള ഭഗവതികൾ അവരുടെ പെങ്ങന്മാരാണത്രെ. വഴിയിൽകൂടി പോകുന്ന ഹിന്തുക്കളിൽ മുത്തപ്പന ഒരു കാശെങ്കിലും ഇടാതെ പോകുന്നവർ ചുരുക്കമാണ. വഴിയരികിലുള്ള പടിഞ്ഞാറെ ഭണ്ഡാരം തുറക്കുമ്പോൾ കാണാറുള്ള മുഴുവൻ രൂപകൾ പ്രായേണ രാജകുടുംബത്തിലെ തമ്പുരാക്കന്മാരും തമ്പുരാട്ടിമാരും ഇടുന്നതാണ. മഹാരാജാക്കന്മാർ കന്തക്കൊ മററൊ എഴുന്നെള്ളുമ്പോൾ പള്ളിയിലേക്ക മെഴുകുതിരികൾ കൊടുത്തയക്കും. അദ്ധപ്പട്ടിണികൊണ്ട വയറൊട്ടിയ പുലയർ പുല്ലുവിററു ആറുകാശു കിട്ടിയാൽ ഒരു കാശു മുത്തപ്പന കൊടുക്കുന്നു. ഇങ്ങനെ രൂപയും കാശും വീണ മാസന്തോറും വട്ടിപ്പണത്തിൻെറ പലിശയായ എഴുപതു രൂപയോളം ഈ ഭണ്ഡാരത്തിൽനിന്നുതന്നെ കരിങ്ങാച്ചിറപ്പള്ളിക്ക വരവുണ്ട. ഈ ധനം മാന്തിയെടുത്തു അഴിമതികൂടാതെ എത്ര സൂക്ഷ്മതയോടുകൂടിയും ദൈവരാജ്യ വദ്ധനവിന ഉതകത്തക്ക വിധത്തിലും കൈകാര്യം ചെയ്യേണ്ടിയിരിക്കുന്നു. വൈദികരും പൊതുമുതലിനോടു ഇടപെടുമ്പോൾ പരിപൂണ്ണമായ വിശ്വസ്ഥത കാണിക്കേണ്ടിയിരിക്കുന്നു. പള്ളി മുതൽ കട്ടുതിന്നുന്ന കൈക്കാരന്മാർ തെണ്ടുകയാണ പതിവു എന്നുള്ളതിന പല ലക്ഷ്യങ്ങളുമുണ്ട. ഉപ്പു തിന്നവൻ വെള്ളം കുടിക്കാതിരിക്കുമൊ?

* * * *

സമൂഹത്തിൻെറ ഏഴാം വാഷികമഹോത്സവം കന്നി 14ാംനു- നി. വ. ദി. ശ്രീ കണ്ടനാട്ടു ഇടവകയുടെ മാർ ഔഗേൻ തിമോത്തിയോസ് മെത്രാപ്പൊലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ഇവിടെ വച്ചു അനുഗ്രഹകരമായി കഴിഞ്ഞുകൂടി.

തലേദിവസം സമൂഹാംഗങ്ങൾക്കും നാനാഭാഗങ്ങളിൽനിന്നു വന്നിരുന്ന സഹകരണസംഘക്കാൎക്കും ധ്യാനവും കാൎയ്യാലോചനയോഗവും ഉണ്ടായിരുന്നു. പേരുകൾ പ്രസിദ്ധപ്പെടുത്തിയിരുന്ന പ്രാസംഗികന്മാർ എല്ലാവരും പ്രസംഗിച്ചതിനു പുറമെ ഡിസ്ത്രിക്ട് റജിസ്ത്രാർ മിസ്റ്റർ ഐസക് മത്തായി ബി. ഏ., ബി. എൽ-ഉം പ്രൌഢമായി പ്രസംഗിച്ചു. നി. വ. ദി. ശ്രീ മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു യോഗത്തെ ആശീൎവ്വദിച്ചു് അയച്ച കല്പന വായിക്കയുണ്ടായി. വടകര സ്ക്കൂൾഫൈനൽ ക്ലാസിലും പിറവം സിമ്മനാരിയിലും പഠിക്കുന്ന പുതുക്രിസ്ത്യൻ വിദ്യാൎത്ഥികൾ ചൊല്ലിയ ഇംഗ്ലീഷ് പദ്യങ്ങൾ സദസ്യരെ സാമാന്യം രസിപ്പിച്ചു. പുതിയ സഹകരണസംഘക്കാരെ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സ്ലീബാ ധരിപ്പിക്കയും, സഭയുടെ സമാധാനത്തിനുവേണ്ടി പ്രാൎത്ഥിക്കയും, അപ്പസ്തോലികാശീൎവ്വാദം നൽകുകയും ചെയ്തു ശേഷം, ഏഴായിരം പുതുക്രിസ്ത്യാനികളുടെ പ്രതിനിധികൾ ചേൎന്നുള്ള ഒരു വമ്പിച്ച ഘോഷയാത്ര സ്ലീബായും സുവിശേഷക്കൊടിയും ആഘോഷിച്ചുകൊണ്ടു ബാൻറു മേളത്തോടുകൂടി പുറപ്പെട്ടു് തിരുവാങ്കുളം കരിശ്ശുപള്ളിയിൽ എത്തിച്ചേൎന്നു. കനകക്കുന്നു കൊട്ടാരത്തിൻെറ ഗേററുങ്കൽ മഹാരാജാവു തിരുമനസ്സിലേക്കും പാത്രിയൎക്കീസ് ബാവാ, മലങ്കര മെത്രാപ്പോലീത്താ, എന്നീ തിരുമേനികൾക്കും ചിയേഴ്സ് വിളിക്കയുണ്ടായി.

ക്യാമ്പ്, കരിങ്ങാച്ചിറപ്പള്ളി  
16—2—1107

മൂക്കഞ്ചേരിൽ പത്രോസു കത്തനാർ  
(സമൂഹാദ്ധ്യക്ഷൻ)

## ആർ. എം. എ. എസ്സ്.
## ഡിസംബർ ക്ലാസ്.

ക്രി. അ: 1931—ധനു 8—ാംനു- തിങ്കൾ അസ്തമിച്ചു മുതൽ 13—ാംനു- ശനി പ്രഭാതംവരെ പിറവം സിമ്മനാരിയിൽവെച്ചു ഡിസംബർക്ലാസ് നടത്തുന്നതാകുന്നു. "ചി: കരുവാന"; "പരസ്യശുശ്രൂഷയാൽ ക്രിസ്തുവിൻെറ ഉപദേശങ്ങൾ"; "ക്രിസ്തീയ

പൂൎണ്ണതയിലേക്കുള്ള ചില പ്രാരംഭമാൎഗ്ഗങ്ങൾ" എന്നീ മൂന്നു വിഷയങ്ങളെപററി ബ: എം. ററി. ഇട്ടീരാകത്തനാർ, ബ: നെടുന്തള്ളിൽ ഗീവറുഗീസ് കത്തനാർ, ബ: വി. സി. ഗീവറുഗീസ് ശെമ്മാശൻ എന്നിവർ ക്ലാസുകൾ എടുക്കുന്നതാണു. വി: കുർബാനയും ധ്യാനവും ദിവസന്തോറും നടത്തുന്നതായിരിക്കും. ഇതിൽ സംബന്ധിപ്പാൻ ആഗ്രഹിക്കുന്നവർ മുമ്പുകൂട്ടി എട്ടണ പ്രവേശനഫീസ് താഴെകാണുന്ന മേൽവിലാസത്തിൽ അയച്ചു തന്നു പേർ റജിസ്റ്റർ ചെയ്യിക്കുക. ഭക്ഷണഫീസ് ഒരു രൂപാ സ്ഥലത്തു വരുമ്പോൾ തന്നു ബാഡ്ജ്കൾ വാങ്ങി ധരിച്ചുകൊള്ളേണ്ടതാണ്. കൂടുതൽ വിവരങ്ങൾ അറിയേണ്ടവർ എഴുതി ചോദിക്കുക.

എന്നു അനുവാദപ്രകാരം

കെ. സി. തോമസ്, കയ്പനാൽവീട്ട്,

പാഴൂർ—പിറവം.

# യേശുക്രിസ്തുവും ഹൈന്ദവപണ്ഡിതന്മാരും.

(സ്ളീബാദാസൻ എം. വി. വക്കി.)

1 നമ്പ്രായക്കാരനായ യേശു അഥവാ ദൈവപുത്രൻ എന്ന ക്രിസ്തു പ്രകാശംപോലെ വിശുദ്ധിയുള്ളവനും ആട്ടിൻകുട്ടിയെപ്പോലെ നിർദ്ദോഷനും, ആത്മാവിന്റെ നിത്യജീവാഹാരവും ദൈവദൂതന്മാരെക്കാൾ ഉന്നതനും, സത്യത്തിന്റെ കാരണഭൂതനും, യഹൂദരുടേയും പുറജാതിക്കാരുടേയും അദ്ധ്യാത്മീക യജമാനനും രാജാവുമാകുന്നു—രാമമോഹൻ റോയി.

2 ഞാൻ ക്രിസ്തുമതത്തെ ദ്വേഷിക്കുന്നില്ല; യേശുക്രിസ്തുവിനെ ഒട്ടും ഇല്ല. അദ്ദേഹത്തേയും അദ്ദേഹത്തിന്റെ ദൃഷ്ടാന്തരൂപേണയുള്ള ഉപദേശങ്ങളേയും ഞാൻ സൎവ്വദാ ബഹുമാനിക്കുന്നു. യേശുക്രിസ്തു ദൈവമാണെന്നു ഇൻഡ്യരാജ്യം വിശ്വസി

ച്ചേ മതിയാവു. പോരാ, യേശുക്രിസ്തു നരകുലപരിത്രാതാവാണെന്നു, ഭാരതവർഷം ഒരിക്കൽ സമ്മതിക്കേണ്ടിവരുമെന്നുകൂടി ദീർഘദർശനംചെയ്യാൻ ഞാൻ ശങ്കിക്കുന്നില്ല. ഒരു കാൽ ശതാബ്ദത്തോളം ക്രിസ്തു എന്റെ പഠനവിഷയമായിരുന്നു. ആ നരദൈവം......വിസ്തൃതമായ ഈ ഉപദ്വീപിൽ എല്ലായിടവും ഹിമാലയംമുതൽ കന്യാകുമാരിവരെ-അതിലെ നിവാസികളെ പ്രകാശിപ്പിക്കുകയും, വിശുദ്ധിപ്പെടുത്തുകയും ചെയ്തുകൊണ്ടു പ്രതിദിനം സഞ്ചരിക്കുന്നു--കേശവചന്ദ്രസേനൻ.

3 മൂശ, സൊറാസ്റ്റർ യേശുക്രിസ്തു......മുതലായ മഹാപ്രവാചകന്മാരുടെ പഠനത്തെ വേദാന്തം സ്വീകരിക്കുന്നുണ്ടു. അതു യേശുക്രിസ്തുവിനെ ദൈവപുത്രനായി, ദൈവത്തിന്റെ അവതാരമായി കൈക്കൊള്ളുന്നു—സ്വാമി അഭേദാനന്ദൻ Aspects of Vedanda'

4 ഒരു പൌരസ്ത്യനെന്ന നിലയിൽ ഞാൻ നസ്രേത്തിലെ യേശുവിനെ ആരാധിക്കണമെങ്കിൽ അതിനു എനിക്കു ഒരു മാർഗ്ഗമേ ശേഷിച്ചിട്ടുള്ളു. അതായതു അദ്ദേഹത്തെ ദൈവമായി ആരാധിക്കയെന്നതാണ്, മററാതുമായിട്ടല്ല—സ്വാമിവിവേകാനന്ദൻ. Speecchas of Vivekananda

5 അതെ യഥാർത്ഥത്തിൽ യേശു ദൈവപുത്രനാകുന്നു—സ്വാമിശ്രീരാമകൃഷ്ണ.

# സണ്ടേസ്ക്കൂൾ പാഠനോട്ടുകൾ.

(തോമസ് വർഗീസ്)

ശിശുക്ലാസ്സിലേയ്ക്കുള്ള കഥ (തുലാം)

മുടിയനായപുത്രൻ (ലൂക്കോ: 15)

കുട്ടികൾ ഇഷ്ടപ്പെടുന്നതു:—ഇളയ സഹോദരനെ.

ഗുണപാഠം. പാപം ചെയ്തു ദൈവത്തിൽനിന്നും അകന്നുപോയ ഒരുത്തൻ അവന്റെ പാപങ്ങളെ ഓർത്തു ദുഃഖിച്ചു ഏററു

പറഞ്ഞു തിരിച്ചു വരുന്നുവെങ്കിൽ എത്രയും സന്തോഷത്തോടും സ്നേഹത്തോടുംകൂടി ദൈവം അവനെ സ്വീകരിക്കും.

പ്രയോജനം. ദൈവഇഷ്ടത്തിന്നെതിരായി എന്തെങ്കിലും ചെയ്തുപോയാൽ ഉടൻ സത്യകുമ്പസാരം നടത്തി വി: കുർബാന അനുഭവിച്ചു ദൈവത്തോടു അടുത്തു കൊള്ളുക.

പ്രാരംഭം. നിനക്കു എത്ര സഹോദരി സഹോദരന്മാരുണ്ടു? നിന്നെ കാണാതെ പോയാൽ അവർ എന്തുചെയ്യും?

ഭാഗം. വീട്ടിലെ ജീവിതം. ധനവാനായ ഒരു മനുഷ്യനു രണ്ടു മക്കളുണ്ടായിരുന്നു. ഇവർ ഇരുവരും അപ്പനോടുകൂടി സന്തോഷത്തോടെ വീട്ടിൽതന്നെ താമസിച്ചു വളൎന്നു പോന്നു. വീടും സാമാന്യം വലുപ്പമുള്ളതും ഭംഗിയായി പണികഴിച്ചിട്ടുള്ളതുമാണ്. അവൎക്കു ധാരാളം കന്നുകാലികളും വസ്തു വകകളും വേലക്കാരും ഉണ്ടു. മൂത്ത മകൻ വീട്ടുകാൎയ്യങ്ങൾ അന്വേഷിക്കുന്നതിൽ താല്പൎയ്യമുള്ളവനായിരുന്നു. എന്നാൽ ഇളയമകനാകട്ടെ ഗൃഹകാൎയ്യങ്ങളിൽ ശ്രദ്ധ വെക്കാതെ ആ നാട്ടിലെ ചീത്തകുട്ടികളുമായി കൂട്ടുകൂടി അവന്റെ ആയുസ്സും ധനവും ഒരുപോലെ നഷ്ടപ്പെടുത്തുവാൻ തുടങ്ങി. ചെറുപ്പക്കാരനായ ഈ ഇളയ മകൻ കൂട്ടുകാരുടെ പ്രേരണയാൽ ഒരുദിവസം അപ്പന്റെ അടുക്കൽ വന്നു "അപ്പാ, വസ്തുവിൽ എനിക്കു വരേണ്ടതായ ഭാഗം ഇപ്പോൾ തന്നെ തരണം" എന്നുപറഞ്ഞു. ഇതു കേട്ടപ്പോൾ അപ്പനു ഈ മകനെക്കുറിച്ചു വളരെ ദുഃഖം തോന്നി. കൃഷി ചെയ്തോ, കൃഷി ചെയ്യിച്ചോ ആദായം എടുക്കുവാൻ അവൻ പ്രാപ്തനല്ലാതെയിരുന്നതിനാൽ അപ്പൻ അവനോടു ഇങ്ങനെ പറഞ്ഞു. "എന്റെ കുഞ്ഞേ, നിനക്കു ഇനിയും പ്രായപൂൎത്തിയായിട്ടില്ലല്ലോ. സ്വന്തകാൎയ്യങ്ങൾ പോലും പരാശ്രയം കൂടാതെ നടത്തുവാൻ നിനക്കിപ്പോൾ ശക്തിയില്ല, അതിനാൽ നിന്റെ അവകാശം ഭാഗിച്ചുകിട്ടുവാൻ നീ ഇപ്പോൾ ധൃതിപ്പെടരുതു". ഇത്രയും കേട്ടതോടുകൂടി മകൻ കോപിച്ചു ശണ്ഠയുണ്ടാക്കുവാൻ തുടങ്ങി. ശാന്തമായും സമാധാനമായും ജീവിതം കഴിച്ചുവന്ന ആ വീട്ടിൽ എന്നും വഴക്കും ബഹളവുമേ കേൾക്കുവാനുള്ളു. അപ്പനേയും ജ്യേഷ്ഠനേയും അവൻ അനുസരിക്കാതെയായി. കയ്യി

ൽ കിട്ടുന്നതെല്ലാം അവൻ നശിപ്പിച്ചുതുടങ്ങി. അവകാശം ഒഴിച്ചു കിട്ടുന്നില്ലെങ്കിൽ വീടു നശിപ്പിക്കും എന്നുകൂടിയായി. ഇത്രയുമായപ്പോൾ അപ്പന്റെ മനസ്സിനു വിഷമം വർദ്ധിച്ചു. ഒടുവിൽ പരമാർത്ഥിയായ ആ മനുഷ്യൻ സങ്കടത്തോടുകൂടി ആകെയുള്ളതിൽ മൂന്നിൽഒന്നുവസ്തു തന്റെ ഇളയമകനു ആധാരം ചെയ്തുകൊടുത്തു. വസ്തു പേരിൽ കിട്ടിയതോടുകൂടി അവൻ അപ്പനേയും സ്വഭവനത്തേയും ഉപേക്ഷിച്ചു ചീത്തക്കൂട്ടുകാരുമായി താമസംതുടങ്ങി. അധികം താമസിയാതെ അവന്റെ വസ്തു മുഴുവനും കിട്ടിയവിലക്കു വിററു പണമാക്കി. ആകെ അവനു ഉദ്ദേശം ഒരു പതിനായിരം രൂപാ കിട്ടിയെന്നു വിചാരിക്കുക. ഈ രൂപാ മുഴുവൻ പെട്ടിയിലാക്കി, അവൻ ദേശസഞ്ചാരത്തിനു ഇറങ്ങി തിരിച്ചു. മകൻ പുറപ്പെട്ടുപോയെന്നുള്ള വർത്താനാടെങ്ങും പരന്നു. കഷ്ടം! ഈ അപ്പൻ ഇവനെക്കുറിച്ചു ഇപ്പോൾ എത്രമാത്രം ദുഃഖിക്കുന്നുണ്ടു! കുഞ്ഞുങ്ങളെ ഇതുപോലെതന്നെ നാമും നമ്മുടെ പിതാവായ ദൈവത്തിന് ഇഷ്ടമില്ലാത്ത പ്രവൃത്തികൾ പലതും ചെയ്തു തന്നിൽനിന്നു അകന്നു ജീവിക്കുന്നവരാണെന്നു ഓർക്കണം. നമ്മുടെ ദൈവം പാപികളായ നമ്മെപ്രതി ഇതുപോലെ ദുഃഖിക്കുന്നുണ്ടു.

## ദേശസഞ്ചാരം

അനുസരണമില്ലാത്ത ഈ ഇളയ മകൻ കരയും, കടലും കടന്നു പലനാളത്തെ യാത്രക്കുശേഷം വലിയ ഒരു പട്ടണത്തിലെത്തി. കാലദേശാവസ്ഥയനുസരിച്ചു അവൻ പരിഷ്കൃത രീതിയിലുള്ള വസ്ത്രം ധരിച്ചിരുന്നു. അവനോടുകൂടി അവന്റെ പല സ്നേഹിതന്മാരും യാത്രചെയ്തിരിക്കണം. ഇവൻ പട്ടണത്തിൽ ചെന്നു ഒരു നല്ല വീടു കൂലിക്കു വാങ്ങി സുഖമായി അവിടെ താമസിച്ചു. ആ പട്ടണത്തിലെ ആളുകളും അവനു പരിചയക്കാരായി. ചീത്ത കൂട്ടുകാരോടുകൂടിയുള്ള സംസർഗ്ഗംമൂലം, കളിവിനോദങ്ങൾക്കും ലഹരിസാധനങ്ങൾക്കുമായി അവൻ ധാരാളം പണം ദുർവ്യയംചെയ്തു. രൂപാ തീരുന്നതുവരെ അവനു ധാരാളം സ്നേഹിതന്മാർ ഉണ്ടായിരുന്നു. അക്കാലത്തു പട്ടണത്തിൽ ഒരു വലിയക്ഷാമമുണ്ടായി. അവന്റെ കയ്യിൽ ഉണ്ടാ

യിരുന്ന ദ്രവ്യമെല്ലാം ധാരാളം ചിലവുചെയ്തു നശിപ്പിച്ചു. ഒടുവിൽ "മുടിയനായ പുത്രൻ" എന്ന പേരിനു അവൻ അർഹനായി. ഭക്ഷണത്തിനു പോലും മാർഗ്ഗമില്ലാതെ ആ സാധു അങ്ങുമിങ്ങും അലഞ്ഞുനടക്കുവാൻ തുടങ്ങി. അവൻെറ സ്നേഹിതന്മാരും കൂട്ടുകാരും ഈ ആപത്തുനാളിൽ അവനെ ഉപേക്ഷിച്ചു. ഒടുവിൽ അവൻ ആ നാട്ടിലെ ഒരു ധനികൻെറ വീട്ടിൽ ചെന്നു പന്നിയെ മേയ്ക്കുന്ന ജോലി കയ്യേററു. സുഖജീവിതം നയിച്ച നമ്മുടെ ബാല്യക്കാരൻ ദാരിദ്ര്യത്തിൻെറ അതിയായ കാഠിന്യം അനുഭവിച്ചു. വിശപ്പു സഹിക്കവയ്യാതെ പലപ്പോഴും അവൻ പന്നികൾക്കൊടുക്കുന്ന ഭക്ഷണസാധനങ്ങൾകൂടി ഭക്ഷിക്കാറുണ്ടായിരുന്നു. ഒടുവിൽ അതും കിട്ടാതെയായി. ഒരു ദിവസം പന്നിയെ മേയ്ക്കുമ്പോൾ അവനു അപ്പൻെറ മനോഹരമായ ഭവനത്തെക്കുറിച്ചു ഓർമ്മവന്നു. അവിടെ ഇരുന്നു കരഞ്ഞുകൊണ്ടു അവൻ തന്നത്താൻ ഇങ്ങനെ പറഞ്ഞു. "എൻെറ അപ്പൻെറ എത്ര കൂലിക്കാർ ഭക്ഷണം കഴിച്ചു ശേഷിപ്പിക്കുന്നു. ഞാനോ വിശപ്പുകൊണ്ടു നശിച്ചുപോകുന്നല്ലോ. ഞാൻ എഴുന്നേററു അപ്പൻെറ അടുക്കൽ ചെന്നു അപ്പനോടു അപ്പാ, ഞാൻ സ്വർഗ്ഗത്തോടും നിന്നോടും പാപം ചെയ്തിരിക്കുന്നു. ഇനി നിൻെറ മകനെന്ന പേരിനുപോലും ഞാൻ യോഗ്യനല്ലാ. നിൻെറ കൂലിക്കാരിൽ ഒരുവനെപ്പോലെ എങ്കിലും എന്നെ നീ ആക്കേണമേ—എന്നുപറയും". ഇത്രയും പറഞ്ഞശേഷം വാവിട്ടു കരഞ്ഞു അവൻ ഒന്നുമില്ലാത്തവനായി കണ്ണുനീർ ഒലിപ്പിച്ചുകൊണ്ടു അവൻെറ നാട്ടിലേക്കു പുറപ്പെട്ടു. പ്രിയകുട്ടികളേ! പാപം ചെയ്തു നമ്മുടെ അപ്പനായ ദൈവത്തിൽനിന്നു അകന്നു ജീവിക്കുന്ന നമുക്കു ഈ മുടിയനായ പുത്രനെപ്പോലെ ദുഃഖിച്ചു ഏററുപറഞ്ഞു നമ്മുടെ ദൈവത്തിങ്കലേക്കു സമീപിക്കാം.

## തിരിച്ചുവരവ്.

ഒരുദിവസം അപ്പൻ വീട്ടിൻെറ മുൻവശത്തിരുന്നു നഷ്ടപ്പെട്ട മകനെക്കുറിച്ചു വിലപിച്ചുകൊണ്ടിരിക്കുമ്പോൾ ആരോ സാവധാനത്തിൽ പടികടന്നു വീട്ടിലേക്കു വരുന്നതുകണ്ടു. എല്ലും തൊലിയും മാത്രം ശേഷിച്ചിട്ടുള്ള ഒരു ഉണങ്ങിയ ശരീരം

അതിൻെറ ഏതാണ്ട അങ്ങുമിങ്ങും പൊതിയുന്ന കീറിപ്പറിഞ്ഞു നാററംപിടിച്ച മുഷിഞ്ഞിരുണ്ടതായ ഒരു വസ്ത്രം. ഈ സ്വരൂപത്തെ സൂക്ഷിച്ചുനോക്കിയപ്പോൾ തൻെറ ഇളയ മകനാണെന്നു അപ്പൻ ഗ്രഹിച്ചു. ഉടൻതന്നെ അവൻ ധൃതിയോടെ എഴുന്നേററു ഓടിച്ചെന്നു തൻെറ വാത്സല്യമകനെ കെട്ടിപ്പിടിച്ചു പലപ്രാവശ്യം ചുംബിച്ചു. സങ്കടം സഹിക്കവയ്യാതെ മകൻ വാവിട്ടു കരഞ്ഞുകൊണ്ടു "അപ്പാ ഞാൻ സ്വൎഗ്ഗത്തോടും നിന്നോടും പാപം ചെയ്തിരിക്കുന്നു. ഇനി നിൻെറ പുത്രനെന്നു വിളിക്കപ്പെട്ടുവാൻ ഞാൻ യോഗ്യനല്ലാ". എന്നു പറഞ്ഞു രണ്ടു പേരും അധികനേരത്തേക്കു കെട്ടിപ്പിടിച്ചു കരഞ്ഞുകൊണ്ടിരുന്നു. ഒടുവിൽ അപ്പൻ തൻെറ ദാസന്മാരെ വിളിച്ചു "ഇവനെ കുളിപ്പിച്ചു മേത്തരമായ അങ്കി കൊണ്ടുവന്നു ധരിപ്പിക്കുവിൻ. അവൻെറ കൈക്കു മോതിരവും അവൻെറ കാലിനു ചെരിപ്പും ഇടുവിപ്പീൻ. തടിച്ച കാളക്കുട്ടിയെ കൊണ്ടുവന്നു അറുത്തു വലിയ വിരുന്നു കഴിക്കുവീൻ. ഈ എൻെറ മകൻ മരിച്ചുവനായിരുന്നു. വീണ്ടും ജീവിച്ചിരിക്കുന്നു. കാണാതെ പോയവനായിരുന്നു, വീണ്ടും കണ്ടുകിട്ടിയിരിക്കുന്നു" എന്നു പറഞ്ഞു. ഇങ്ങനെ സന്തോഷത്തോടുകൂടി ഒരു വലിയ വിരുന്നൊരുക്കിക്കൊണ്ടിരിക്കുമ്പോൾ മൂത്ത സഹോദരൻ വയലിൽനിന്നും തിരിച്ചു വന്നു. അവനു ഈ വിരുന്നു അത്ര രസിച്ചില്ലാ. അവൻ വളരെ കോപിച്ചു എങ്കിലും ആ വാത്സല്യവാനായ പിതാവു നഷ്ടപ്പെട്ട തൻെറ മകൻെറ തിരിച്ചുവരവിൽ വളരെ സന്തോഷിച്ചു അവനെ സ്വീകരിച്ചു. പിന്നെ അപ്പനും മകനും സൗഹാൎദ്ദമായി ജീവിതം കഴിച്ചുപോന്നു. സത്യകമ്പസാരം നടത്തി വി: കുൎബ്ബാന അനുഭവിക്കുന്ന ഒരു പാപിയെ നമ്മുടെ കൎത്താവും ഇതുപോലെതന്നെ സസന്തോഷം സ്വീകരിക്കുന്നു.

# പത്രാധിപക്കുറിപ്പുകൾ

—:*:—

ലേഖകന്മാരോടു: സണ്ടേസ്കൂൾ അസോസ്യേഷ്യൻ, വിദ്യാൎത്ഥിസംഘം എന്നിവയുടെ പ്രസിദ്ധീകരണങ്ങൾക്കും പുറമെ, ദയറാ പ്രസ്ഥാനം, സ്ലീബാദാസസമൂഹം എന്നിവയുടേയും പ്രസിദ്ധീകരണങ്ങൾക്കു മാസംതോറും കുറെ പേജുകൾ വിനിയോഗിക്കുന്നതുകൊണ്ടു ഇവിടെ കിട്ടീട്ടുള്ള പല നല്ല ലേഖനങ്ങളും മാററി വെച്ചിരിക്കയാണു. സമയദീൎഘത വന്നാലും അവയെല്ലാം സൌകൎയ്യംപോലെ പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും.

പള്ളികൾ പൂട്ടപ്പെട്ടു: മെക്സിക്കോയിൽ വെറാക്രൂസ് എന്ന സ്ഥലത്തെ മെത്രാനെ വധിക്കുന്നതിനു രണ്ടുപ്രാവശ്യം ശ്രമം നടന്നു എന്നും അദ്ദേഹത്തിൻെറ ഒരു വൈദികൻ വധിക്കപ്പെട്ടു എന്നും അവിടത്തെ പള്ളികൾ എല്ലാം പൂട്ടപ്പെട്ടിരിക്കുന്നു എന്നും വൈദീകർ ഒളിച്ചു പാൎക്കുന്നു എന്നും അറിയുന്നു.

റോമയിൽനിന്നു: ഇററലിയിൽ പ്രോട്ടസ്റ്റണ്ടു സഭകൾക്കു ശക്തിപ്രാപിച്ചുവരുന്നു. ചില സ്ഥലങ്ങളിൽ റോമാസഭയിൽനിന്നു ആളുകൾ കൂട്ടമായി പ്രോട്ടസ്റ്റണ്ടു സഭകളിലേക്കു ചേൎന്നുതുടങ്ങിയിരിക്കുന്നു.

വേദപുസ്തകപ്രചരണം: ബ്രിട്ടീഷ് പരദേശിക വേദപുസ്തകസമൂഹം ഇൻഡ്യയിലെ ഉൽകൃഷ്ടസമുദായങ്ങളുടേയും ധനസ്ഥിതിയിൽ മുന്നിട്ടു നില്ക്കുന്നവരുടേയും ഇടയിൽ ധാരാളമായി വേദപുസ്തകവിതരണം നിറവേററുന്നതിന്നു ഒരു നല്ല സംഖ്യ മാററിവെച്ചിരിക്കുന്നു.

മിഷ്യണറിയെ വധിച്ചു: തെക്കെ അമേരിക്കയിലെ ബ്രസീൽ എന്ന സ്ഥലത്തുള്ള ഇൻഡ്യന്മാരുടെ ഇടയിൽ സുവിശേഷവേല ചെയ്വാനായി അനേകം കഷ്ടനഷ്ടങ്ങൾ സഹിച്ചു ചെന്നെത്തിയിരുന്ന ആൎതർ ടയിലി എന്ന മിഷ്യണറിയേയും സഹായകനേയും ഇൻഡ്യന്മാർ വധിച്ചിരിക്കുന്നു. മിഷ്യണറി അവിടെ ചെന്നശേഷം അവിടങ്ങളിലെ ജനങ്ങൾക്കു ന്യുമോണി

യാ പടൻപിടിച്ചു. മിഷ്യണറിയുടെ സാന്നിദ്ധ്യം ദേവന്മാൎക്ക അഹിതമാകയാലാണു അതു ഉണ്ടായതു എന്നു വിശ്വസിച്ചാണു അവർ അങ്ങിനെ ചെയ്തതു.

മിഷണറി സ്വതന്ത്രനാക്കപ്പെട്ടു: ചൈനായിൽ കവൎച്ചക്കാരാൽ പിടിച്ചുകൊണ്ടുപോകപ്പെട്ട ലേസ്യിററ്സ് എന്ന അമേരിക്കൻ മിഷ്യണറി തസ്കരപ്രമാണിയെ ഉപദേശിച്ചു മാനസാന്തരപ്പെടുത്തുകയും ആ പ്രമാണി മിഷ്യണറിയെ വിട്ടയക്കയും ചെയ്തിരിക്കുന്നു.

ഒരു സമ്മേളനം നീരാംമുകൾ വൈ. എം. സി. ഏയുടെ പതിനഞ്ചാമത്തെ സമ്മേളനം കന്നി 14-ാനു- സ്ലീബാപെരുന്നാൾദിവസം ദിവ്യശ്രീ മേപ്പുറത്തു പൌലൂസ്കത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൽ വളരെ ഭംഗിയായി നടത്തപ്പെട്ടിരിക്കുന്നു.

ഒരു യുവജനസംഘം: പൊതുസേവനവും യുവാക്കന്മാരുടെ സദാചാരപരമായ വളൎച്ചയും ഉദ്ദേശിച്ചുകൊണ്ടു മണ്ണൎക്കാട്ടു വിവിധജാതി മതസ്ഥന്മാർ അടങ്ങിയ ഒരു യുവജനസംഘം സ്ഥാപിച്ചിരിക്കുന്നതായി അറിയുന്നു.

സഭാകാൎയ്യം: പാത്രിയൎക്കീസുബാവാ തിരുമനസ്സുകൊണ്ടു മലയിൽകുരിശുപള്ളിയിൽനിന്നു ചിങ്ങം 31-ാനു- എറണാകുളത്തുക്കൂടി ആഘോഷപൂർവ്വം ചിങ്ങവനം മാർ അപ്രേം സിമ്മനാരിയിലേക്കു എഴുന്നള്ളി. മാൎഗ്ഗമദ്ധ്യേ കരിങ്ങാച്ചിറ പള്ളിയിൽ ഇറങ്ങി വിശ്രമിക്കയുണ്ടായി. ആ സന്ദൎഭത്തിൽ കൊച്ചിമഹാരാജാവു തിരുമനസ്സിലെ വകയായി ഒരു മെഡൽ സർവ്വാധികാൎയ്യക്കാർ ബാവാതിരുമനസ്സിലേക്കു സമ്മാനിക്കയുണ്ടായി.

ചിങ്ങവനത്തുനിന്നു ബാവാതിരുമനസ്സുകൊണ്ടു കന്നിമാസം 21-ാനു- കോട്ടയം വലിയ പള്ളിയിലേക്കു ആഘോഷപൂൎവ്വം എഴുന്നെള്ളിയിരിക്കുന്നു.

സമാധാനാലോചനകൾ ഒന്നും ഇതേവരെ സഫലമായിട്ടില്ല. സമാധാന പുനഃസ്ഥാപനത്തിന്നായി സുറിയാനിക്കണക്കിനു തുലാം 1-ാനു- ബുധനാഴ്ച മുതൽ മൂന്നു ദിവസം സഭാംഗ

ങ്ങൾ ഉപവസിക്കയും പ്രത്യേക പ്രാൎത്ഥനകളും ധ്യാനങ്ങളും നടത്തുകയും ചെയ്യണമെന്നു ആജ്ഞാപിച്ചുകൊണ്ടു ഒരു കല്പന നി. വ. ദി. ശ്രീ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പള്ളികൾക്കു അയച്ചിട്ടുണ്ടു.

ഒരു തിരുത്ത്: കഴിഞ്ഞലക്കം മാസികയുടെ കവർ 4-ാം പുറത്തു 13-ാം വരിയിൽ '17 ററിക്കററുകൾ' എന്നുള്ളതു 16 ററിക്കററുകൾ എന്നു തിരുത്തേണ്ടതാണു.

# സ്വന്തംകാൎയ്യം.

—:*:—

സാമ്പത്തികാധപതനംമൂലം വരിസംഖ്യ പിരിഞ്ഞുകിട്ടായ്കയാൽ മാസിക നടത്തിപ്പുകാൎയ്യത്തിൽ ഞങ്ങൾ വളരെ വിഷമിക്കുന്നു. വരിസംഖ്യ അയച്ചുതരാത്തവർ കഴിയുന്നതും വേഗത്തിൽ വരിസംഖ്യ അയച്ചുതന്നു ഈ വിഷമഘട്ടത്തിൽ ഞങ്ങളെ സഹായിപ്പാൻ അപേക്ഷ.

ഒന്നിലധികം പ്രതികൾ ഒരുമിച്ചു വരുത്തി വിതരണം ചെയ്യുന്നവരും സണ്ടേസ്കൂൾ പ്രവൎത്തകന്മാരും സ്ലീബാദാസസമൂഹാംഗങ്ങളും മററും വരിസംഖ്യ പിരിച്ചയക്കുന്നതിന്നും അയപ്പിക്കുന്നതിന്നും വേണ്ടതെല്ലാ ഉത്സാഹങ്ങൾ ഉടനെ ചെയ്യുമെന്നു വിശ്വസിക്കുന്നു. മാസികയുടെ നടത്തിപ്പു വരിസംഖ്യയെ മാത്രം ആശ്രയിച്ചിരിക്കുന്നു എന്നു ഏവൎക്കും അറിവുള്ളതാണല്ലൊ.

ഒരാണ്ടത്തെ വരിസംഖ്യയോടുകൂടി ആവശ്യപ്പെടാത്തവരെ പുതിയ വരിക്കാരായി സ്വീകരിക്കുന്നതല്ല.

# വേദ പരീക്ഷ

കഴിഞ്ഞ വേദപരീക്ഷയിലെ പ്രത്യേക സമ്മാനാർഹന്മാർ:—

1. ദിവ്യശ്രീ സി. ഇ. മാത്തു ശെമ്മാശൻ, മരങ്ങാട്ടുപിള്ളി, പുത്തൻകുരിശു.

2. സി. സി. ഡേവീഡ്. 5-ാംക്ലാസ് വിദ്യാൎത്ഥി. എം. ഡി. എം. സണ്ടേസ്കൂൾ കുന്നംകുളം.

അടുത്ത പരീക്ഷയ്ക്കുള്ള

## ചോദ്യങ്ങൾ.

"വാളെടുക്കുന്നവൻ വാളാൽ കൊല്ലപ്പെടും?" ഇതു ആർ ആരോടു ഏതു സന്ദൎഭത്തിൽ പറഞ്ഞതാണു?

ഈ പ്രവചനം എപ്പോൾ എങ്ങിനെ നിവൃത്തിയായി?

ഉത്തരങ്ങൾ വൃശ്ചികം 25-ാനുക്കു മുമ്പു രണ്ടു ചക്രത്തിന്റെ സ്റ്റാമ്പു സഹിതം ഇവിടേക്കു അയച്ചുതരേണ്ടതാണ്. ശരിയായ ഉത്തരം അയക്കുന്നവരുടെ പേരുകൾ എല്ലാംകൂടി വൃശ്ചികം 25-ാനു നറുക്കിട്ടെടുത്തു ആദ്യം കിട്ടുന്ന ആൾക്കു ഒരു രൂപയുടെ പുസ്തകങ്ങളും രണ്ടാമതു കിട്ടുന്ന ആൾക്കു 8-അണയുടെ പുസ്തകങ്ങളും ബാക്കിയുള്ളവൎക്കു 3 ചക്രത്തിന്റെ പുസ്തകങ്ങളും ഡിപ്പോ വക ചിലവിന്മേൽ അയക്കുന്നതായിരിക്കും.

ഒന്നാംസമ്മാനവും രണ്ടാംസമ്മാനവും ലഭിക്കുന്നവരുടെ പേരുകൾ മാസികയിൽ പ്രസിദ്ധപ്പെടുത്തുന്നതാണു.

ഈ പരീക്ഷയ്ക്കുള്ള ചോദ്യങ്ങൾ ഈ ഡിപ്പോ വകയായി പ്രസിദ്ധപ്പെടുത്തീട്ടുള്ള "പന്ത്രണ്ടു ശ്ലീഹന്മാർ" എന്ന പുസ്തകത്തിൽ നിന്നാണ്. അഞ്ചൽക്കൂലിയടക്കം 5 അണയുടെ സ്റ്റാമ്പു അയക്കുന്നവക്കു ഈ പുസ്തകം ബുക്കുപോസ്റ്റായി അയച്ചുതരുന്നതായിരിക്കും.

ഈ പരീക്ഷ സഭാംഗങ്ങളുടേയും പ്രത്യേകിച്ചു സണ്ടേസ്കൂൾ അദ്ധ്യാപകന്മാരുടേയും കുട്ടികളുടേയും വേദജ്ഞാനാഭിവൃദ്ധിയും സഭാസംബന്ധമായ പുസ്തകങ്ങളുടെ പ്രചരണവും ഉദ്ദേശിച്ചു നടത്തപ്പെടുന്നതാകയാൽ എല്ലാവരും ഇതിൽ പങ്കെടുത്തു തങ്ങളുടെ ആത്മീയജ്ഞാനത്തെ വദ്ധിപ്പിക്കുമെന്നു വിശ്വസിക്കുന്നു.

---